


# മലങ്കര സഭ

1996 ഡിസംബർ



8-11-96ന് കാലം ചെയ്ത പൗരസ്ത കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസ്സേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ ബാവാ



കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ മൃതദേഹത്തിനുമുമ്പിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ധൂപപ്രാർത്ഥന നടത്തിയശേഷം കൈമുത്തുന്നു.



കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ അംശവസ്ത്രങ്ങൾ ധരിപ്പിച്ച് ഡൽഹി അരമന ചാപ്പലിൽ ഇരുത്തിയപ്പോൾ

# മലങ്കരസഭ

ദേവലോകം കോട്ടയം 38.

ലക്കം 12 പുസ്തകം 51

ഡിസംബർ 1996




**Patron Saint**



എഡിറ്റോറിയൽ

## ക്രിസ്തുമനസും ക്രിസ്തുമസും

ക്രിസ്തുവിൻെറ സന്തോഷവും സമാധാനവും ക്രിസ്തുമനസിൻെറ സാന്നിദ്ധ്യത്തിലാണ് ആശ്രയിച്ചിരിക്കുന്നത്. ക്രിസ്തുമനസ് ഏറ്റവും ആർദ്രമാകുന്ന സാഹചര്യങ്ങളുടെ പ്രതീകങ്ങളാണ്, കീറ്റുശീലയും പശുത്തൊട്ടിയും. അകന്ന ഇഴകളും ജീർണ്ണിച്ച നെയ്ത്തും മനുഷ്യബന്ധങ്ങളുടെയും സാമൂഹ്യ പ്രതിബദ്ധതയുടെയും പരിണാമ പതനങ്ങളുടെ അടയാളമാണ്. വഴിയമ്പലത്തിൽ നിഷേധിക്കപ്പെട്ട് പശുത്തൊട്ടിയിൽ സ്വീകരിക്കപ്പെടുന്നത് നാഗരികതയുടെ അന്യവത്കരണത്തിൽനിന്ന് പ്രകൃതിയുടെ സമഗ്രതയിലേക്കുള്ള മാനവിയതയുടെ തിരിച്ചു വരവിൻെറ സൂചനയാണ്. അകന്നുപോയ മനുഷ്യബന്ധങ്ങളുടെയും, അന്യതാബോധം വികലമാക്കിയ ജീവിത ദർശനങ്ങളുടെയും ഇടയിലേക്ക് കടന്നുവന്ന് പുഞ്ചിരിതൂകുന്ന ക്രിസ്തുമസ് എല്ലാക്കാലത്തും എല്ലായിടത്തും പ്രത്യാശ നൽകുന്നു.

ഈ പ്രത്യാശയെ ഉൾക്കൊള്ളാൻ സജ്ജമാകുന്ന മനസുകളുടെ പ്രതിനിധികളാണ്, ഇടയന്മാരും വിദ്വാന്മാരും. പരുപരുത്ത ജീവിതസാഹചര്യത്തിലും മാറ്റങ്ങൾക്കുവേണ്ടി ദാഹിക്കുകയും, ദൂതുകളെ സ്വീകരിക്കുകയും ചെയ്യുന്ന സാധാരണക്കാരുടെ പ്രതിനിധികളാണ് ഇടയന്മാർ. ശാസ്ത്ര സാങ്കേതിക വിജ്ഞാനത്തിൻെറ ഉന്നതശ്രേണിയിലെത്തിയാലും പൂർണ്ണതയുടെ പുത്തൻമേഖലകൾ തേടിയിറങ്ങുവാനുള്ള സത്യാന്വേഷണ വ്യഗ്രതയുടെ പ്രതിനിധികളാണ് വിദ്വാന്മാർ. നൈർമ്മല്യവും, വിജ്ഞാനവും സമജ്ജസമായി സമ്മേളിക്കുന്നിടത്താണ് ക്രിസ്തുമനസ് സംപ്രീതമാകുന്നത്. മലങ്കര സഭാ വായനക്കാർക്കെല്ലാം ഈ ക്രിസ്തുമസിൽ, ക്രിസ്തുമനസിൻെറ സംപ്രീതി പ്രാർത്ഥനാപൂർവ്വം ആശംസിക്കുന്നു. പുതിയ വർഷം അനുഗ്രഹങ്ങളുടെയും, സമാധാനത്തിൻെറയും, സ്തോത്രത്തിൻെറയും ആകട്ടെ.

### മലങ്കരയുടെ മഹാ ഇടയന് അജഗണങ്ങളുടെ അശ്രുപൂജ

ആഗോളതലത്തിൽ മലങ്കര ഓർത്തഡോക്സു സഭയുടെ മഹത്വം വിളിച്ചറിയിച്ച പ.ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ നവംബർ എട്ടാം തീയതി കാലം ചെയ്തു. ആലസ്യവിധേയനായി ഏതാനും വർഷം കഴിഞ്ഞിട്ടും, അധികാര സ്ഥാനങ്ങളിൽ നിന്ന് വിരമിച്ചു വിശ്രമിച്ചിട്ടും, ആ മഹാഇടയൻെറ ശബ്ദം അജഗണങ്ങളുടെ കാതിലും കരളിലും എത്രമാത്രം പ്രിയങ്കരമായിരുന്നുവെന്ന് ആ വിടവാങ്ങൽ വെളിപ്പെടുത്തി. പതിനായിരക്കണക്കിനാളുകൾ നാടിൻെറ നാനാഭാഗത്തുനിന്നും ഓടിയെത്തി അന്ത്യാഭിവാദനങ്ങൾ അർപ്പിച്ച ദൃശ്യം ചിന്തിക്കുന്ന ആരെയും ഒരു കാര്യം ബോധ്യപ്പെടുത്തുന്നു. ജനങ്ങളെ സ്നേഹിച്ച ഒരു ഹൃദയമായിരുന്നു ആ മഹാഇടയൻേറതു എന്ന്.

ശേഷം 4-ാം പേജിൽ



Typeset by Modern Graphics, Arpookara, Kottayam 686 008 Phone: 0481 - 598830

## ഇതളുകൾ



### എഡിറ്റോറിയൽ

3-ാം പേജ് തുടർച്ച

ഓർത്തഡോക്സ് വൈദികസെമിനാരിയുടെ ആധുനികകാല ശില്പി, ബാഹ്യകേരള ഭദ്രാസനത്തിന്റെ സമുജ്ജ്വല സംഘാടകൻ, സഭാസ്വാതന്ത്ര്യത്തിന്റെ അചഞ്ചല വക്താവ്, സഭയുടെ സമഗ്ര പുരോഗതിക്കും വ്യവസ്ഥാപിത ഭരണനിർവ്വഹണത്തിനും അടിത്തറയിട്ട ഭരണകർത്താവ്, ആരാധനാ സാഹിത്യത്തിൽ അതുല്യവൈഭവം കാട്ടിയ ശ്രേഷ്ഠ ഇടയൻ, സർവ്വോപരി നൈർമ്മല്യവും, നർമ്മവും, ഗാംഭീര്യവും സമന്വയിച്ച വ്യക്തിത്വം; ഇങ്ങനെയെത്രയെത്ര വിശേഷണങ്ങൾ കണ്ടെത്തിയാലും മതിയാവാത്ത ആ മഹാപുരുഷൻ അജഗണങ്ങളുടെ ഹൃദയങ്ങളിൽ അനന്യശോഭയോടെ അധിവസിക്കുന്നു. ആ പുണ്യാത്മാവ് തന്റെ ആത്മീയമക്കൾക്കുവേണ്ടി മധ്യസ്ഥതയണച്ചുകൊണ്ട് പ്രശോഭിക്കുന്നു. പിതാവേ, അങ്ങ് തെളിച്ച പാതയിൽ മുന്നേറാൻ ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിച്ചാലും.

മലങ്കരസഭാ മാസികയ്ക്ക് എക്കാലവും കൈത്താങ്ങൽ തന്നിട്ടുള്ള പ. പിതാവിനെ കൃതജ്ഞതയോടെ സ്മരിക്കുന്നു. കുറെക്കാലത്തേക്ക് സഭയുടെ കേന്ദ്രഫണ്ടിൽനിന്നും മാസികയ്ക്ക് പ്രതിമാസം സഹായധനം നൽകുവാനും പ. പിതാവ് ശ്രദ്ധിച്ചത് പ്രത്യേകം നന്ദിയോടെ ഓർക്കുന്നു. മലങ്കര സഭാമാസിക ആ പുണ്യാത്മാവിന് സ്മരണാജ്ഞലി അർപ്പിക്കുന്നു. പ. പിതാവിന്റെ നവതി സ്മരണിക പണിപ്പുരയിലിരിക്കുമ്പോഴാണ് ദേഹവിയോഗം സംഭവിച്ചത്. പ്രസ്തുത സ്മരണിക ഒരു 'സ്മരണാഞ്ജലി'യായി പുതുവർഷത്തിൽ പ്രസിദ്ധീകരിക്കുന്നതാണ്.

**ജെ.കെ**

### വാർത്തകൾ

പത്തനംതിട്ട: കാതോലിക്കേറ്റ് കോളജിലെ എം. ജി. ഒ സി. എസ്. എം യൂണിറ്റായ സെൻറ് ബേസിൽ അസോസിയേഷന്റെ ആഭിമുഖ്യത്തിൽ ഒക്ടോബർ 18 മുതൽ 21 വരെ ചതുർദിന കോൺഫറൻസ് നടന്നു. പ്രിൻസിപ്പൽ ഡോ. കെ. സി. ജോൺ അസോസിയേഷൻ വൈസ്പ്രസിഡൻറ് ഡോ. മാത്യു . പി. ജോസഫ് എന്നിവർ കോൺഫറൻസിന് നേതൃത്വം നൽകി. "നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ." (St. Mathews :16) എന്നതായിരുന്നു മുഖ്യചിന്താവിഷയം. 18-ാം തീയതി രാവിലെ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ഉത്ഘാടനം ചെയ്ത യോഗത്തിൽ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോൺ തോമസ്, ഫാ. ടൈറ്റസ് ജോർജ്, പ്രിൻസിപ്പൽ ഡോ. കെ. സി. ജോൺ, ഡോ. മാത്യു പി. ജോസഫ് എന്നിവർ പ്രസംഗിച്ചു.

വിഷയത്തെ അധികരിച്ച് വിവിധദിവസങ്ങളിൽ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ്, അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ്, പൗലോസ് മാർ പക്കോമിയോസ്, ഫാ. ടി. ജെ. ജോഷ്വാ, ഡോ. ടി. എ ജോർജ്, ഫാ. ജോർജ്ജ് മാത്യു, ശ്രീ പോൾ മണലിൽ, പ്രൊ. കെ. സി. മാണി എന്നിവർ ക്ലാസ്സെടുത്തു. 20-ാം തീയതി ഞായറാഴ്ച അഭിവന്ദ്യ പൗലോസ് മാർ പക്കോമിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. 20-ാം തീയതി 2 മണിമുതൽ അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് ധ്യാനം നയിച്ചു. 21-ാം തീയതി രാവിലെ അഭിവന്ദ്യ ഐറേനിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു.

## പ. ബാവായുടെ അന്ത്യകല്പനയിൽനിന്ന്

.... നിങ്ങളുടെ പ്രധാന ഇടയനായി ദൈവം നമ്മെ ആക്കിവച്ച നാളുകളൊക്കെയും തന്റെ അദൃശ്യമായ വലതുകരം നീട്ടി നമ്മെയും നമ്മുടെ സഭയെയും സമൃദ്ധിയായി അനുഗ്രഹിച്ചു. തന്റെ ബഹുലമായ കരുണയ്ക്കു സ്തുതി. മലങ്കര ഓർത്തഡോക്സ് സഭ ഇക്കാലമൊക്കെയും ദൈവകൃപയാൽ വിവിധങ്ങളായ നിലയിൽ വളർന്നു വികസിച്ചു. അവയെല്ലാം നിങ്ങൾക്കറിവുള്ളതാണല്ലോ. ആത്മീകവും സാമൂഹികവും ജീവകാരുണ്യപരവുമായ വിവിധ മേഖലകളിൽ സഭ പടർന്ന് പന്തലിച്ച് അനേകർക്ക് ആശ്വാസം നൽകിക്കൊണ്ടിരിക്കുന്നു. ആയതിനാൽ നമ്മുടെ ഹൃദയം ആനന്ദിക്കുകയും സന്തോഷിക്കുകയും ചെയ്യുന്നു. ധാരാളം പുതിയ ദേവാലയങ്ങളും ഭദ്രാസനങ്ങളും, ആരാധനാലയങ്ങളും, ആതുരാലയ കേന്ദ്രങ്ങളും, വിദ്യാഭ്യാസ സ്ഥാപനങ്ങളും മിഷൻ പ്രവർത്തന കേന്ദ്രങ്ങളും മറ്റ് വിവിധ സ്ഥാപനങ്ങളും പുതുതായി സ്ഥാപിക്കുവാനും മുമ്പുണ്ടായിരുന്നവ വളരെയധികം വികസിപ്പിക്കുവാനും ദൈവം ഇടയാക്കി. മേലിലും പരിശുദ്ധ സഭ വളർന്നു വികസിക്കട്ടെ. സഭയെ വർദ്ധിപ്പിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. നമ്മുടെ മുൻഗാമികളുടെ കബറിടങ്ങൾ അവരുടെ സ്ഥാനമഹിമയ്ക്കനുയോജ്യമായ വിധം പരിഷ്കരിക്കുവാനും സംരക്ഷിക്കുവാനും നമുക്ക് അവസരം ലഭിച്ചു. ആയത് വലിയ ഭാഗ്യമായി നാം കരുതുന്നു.

നമ്മുടെ സഭയുടെ എല്ലാ ഭരണസംവിധാനങ്ങളും വളരെ ശ്രേഷ്ഠമാണ്. നമ്മുടെ സഭയുടെ ഭരണഘടനാപ്രകാരം എല്ലാം ക്രമമായി നടത്തപ്പെടുവാൻ നിങ്ങൾ എല്ലായ്പോഴും ശ്രദ്ധിക്കണം. നമ്മുടെ സഭ ഒരു എപ്പിസ്കോപ്പൽ സഭയാണ്. സഭയുടെ ആത്മീകവും ലൗകികവുമായ കാര്യങ്ങളുടെ പ്രധാന ഭാരവാഹിത്വം മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ്. നമ്മുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസും സഭാ മാനേജിംഗ് കമ്മിറ്റിയും, വർക്കിംഗ് കമ്മിറ്റിയും, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും എല്ലാം പരസ്പര ബഹുമാനത്തോടും അനുസരണത്തോടും മേലദ്ധ്യക്ഷസ്ഥാനത്തോടുള്ള വിധേയത്വത്തിലും വർത്തിച്ചുകൊള്ളണമെന്ന് നിങ്ങളെ നാമുപദേശിക്കുന്നു. നിങ്ങൾ ചെയ്യുന്നതെല്ലാം ദൈവസ്നേഹത്തിൽ ചെയ്യുവിൻ.........

**പിതാക്കന്മാരുടെ ഓർമ്മ, ജനുവരി 1997**

1. മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ്, സകല പിതാക്കന്മാരും, മല്പാന്മാരും
3. മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവ (ദേവലോകം അരമന)
7. മാർ യോഹന്നാൻ മാംദാന
8. മാർ സ്തേപ്പാനോസ് സഹദാ.
26. പൗലൂസ് മാർ അത്താനാസ്യോസ് (ആലുവാ സെമിനാരി)

## ഓഫീസ് കുറിപ്പ്

- ജനുവരി -3 ന് മലങ്കരസഭാ സുവർണ്ണ ജൂബിലി സ്മരണികയും ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ സ്മരണാഞ്ജലിയും പ്രസിദ്ധീകരിക്കുന്നു.
- ജനുവരി ലക്കം മുതൽ, ബൈബിൾ പഠന പംക്തി കിസ് മാതൃകയിൽ ആരംഭിക്കുന്നു. പഠനം നയിക്കുന്നത് ഫാ. ഒ.പി.വറുഗീസ്.

## Loving Memory of



**P. V. VARGHESE**
JAM NAGAR

Born 10-10-1947
Slept in the Lord 3-12- 1993

*Inserted by:*
Mrs. Leelamma Varghese
& Children.

പ്രത്യേക എഡിറ്റോറിയൽ

# മാർ ഗ്രീഗോറിയോസ്: മാനവികതയുടെ അസുലഭ പ്രതിഭാസം

## ഫാ. ഡോ. ജേക്കബ് കുര്യൻ

ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനിയും സാക്ഷികളുടെ സമൂഹത്തിലേക്ക് മാറ്റപ്പെട്ടിരിക്കുന്നു; ആ മഹാത്മാവിന് ശാന്തിയുടെ തീരത്ത് ആശ്വസിക്കുവാനനവധിയുണ്ട്. എങ്കിലും, വൈജ്ഞാനിക പ്രപഞ്ചത്തിലെ ആ മഹാതരുവിന് തായ്ത്തടിയിൽ ഒരു ദുഃഖചിന്തയുടെ വടുവുണ്ടായിരിക്കും. തന്നെ മനസിലാക്കുവാൻ പലർക്കും കഴിഞ്ഞിട്ടില്ലല്ലോയെന്ന ദുഃഖചിന്ത.

വ്യക്തി ജീവിതത്തിൽ പരീക്ഷണങ്ങളുടെയും പരീക്ഷകളുടെയും മൂശയിൽ ഉരുകിത്തെളിഞ്ഞ തങ്കത്തകിട്; സഭാജീവിതത്തിൽ പാശ്ചാത്യ പൗരസ്ത്യ ആധ്യാത്മികതകളെയും ചിന്താധാരകളെയും നോക്കി, തനിക്ക് പ്രിയങ്കരമായ പൗരസ്ത്യജീവിതാന്തസിനെ കുഴച്ചെടുത്ത് സഭാമക്കളുടെയും ശിഷ്യഗണങ്ങളുടെയും കണ്ണിൽ തേച്ച് കണ്ണുതുറപ്പിച്ച മഹാവൈദ്യൻ; അർജ്ജുനന്മാരെയും ഏകലവ്യന്മാരെയും സൃഷ്ടിച്ച ദ്രോണാചാര്യൻ; തർസോസിലെ ശൗലിനെയും അഥേനയിലെ പൗലൂസിനെയും വിശ്വമാനവികതയുടെ സർവസംഗ്രാഹിത്വത്തിൽ സമന്വയിപ്പിച്ച അഭിനവ ഗമാലിയേൽ; ആർഷഭാരത സംസ്കൃതിക്ക് അടിത്തറയിട്ട ദ്രാവിഡ സങ്കേതങ്ങളെ കണ്ടെത്തിയ ഏകാന്ത പഥികൻ; പുരസ്കാരങ്ങളുടെ പ്രളയം ഉണ്ടായപ്പോഴും പുസ്തകങ്ങൾ പടച്ച് പുതിയ പുരസ്കാരങ്ങൾക്കുവേണ്ടി ആർത്തികാട്ടാതെ, ചമതാഗ്നി വഹിച്ചുവരുന്ന ഉപമന്യുമാർക്ക് ഉപനയനം നടത്തുന്നതിൽ നിർവൃതി കണ്ടെത്തിയ മഹാ ഗുരു; വാഗാർത്ഥപ്രതിപത്തിയിൽ പാതിരിമാരിലും പാണിനിമാരുണ്ടെന്നു തെളിയിച്ച വാഗ്ഭടൻ; ധനം സമൃദ്ധിയോടെ വാരിവിതറിയപ്പോഴും, ഒരു നിഷേധിയുടെ വേഷം സ്വയം അണിഞ്ഞ്, പട്ടിണിയുടെയും സമാനപ്രശ്നങ്ങളുടെയും തായ്‌വേരപഗ്രഥിച്ച് ആഗോള സാമ്പത്തികഘടനയെയും, പരിസ്ഥിതി പതനത്തെയും ഗാട്ടിനെയും ഒക്കെക്കുറിച്ച് പറയേണ്ടിടങ്ങളിൽ പതറാതെ പറഞ്ഞ പ്രവാചകൻ; വേദസത്യങ്ങളുടെ ആഴത്തിൽ അനായാസം ഊളിയിടുവാനും ജീവിതഗന്ധിയും തനിമ നിറഞ്ഞതുമായ ഉൾക്കാഴ്ചകളാകുന്ന അമൂല്യമുത്തുകളുമായി പൊങ്ങിവരുവാനും അവിശ്രമം 'ഉണർന്നിരുന്നവൻ': നാഗാർജ്ജുനൻെറ ശൂന്യവാദമോ, ഡിർറ്റായിയുടെ അപഗ്രഥനശാസ്ത്രമോ, നിസായിലെ ഗ്രീഗോറിയോസിൻെറ ദൈവിക ഉണ്മയിലെ പങ്കാളിത്ത ചിന്തയോ കൈകാര്യം ചെയ്യുമ്പോഴും സ്ത്രീ - പുരുഷ അവകാശ സമത്വത്തിനായി ആത്മനൊമ്പരം പേറിയ മനുഷ്യസ്നേഹി; ആരുടെയൊക്കെ അവകാശ സമത്വത്തിനായി താൻ വാദിച്ചുവോ, ആരെയൊക്കെ താൻ കൈപിടിച്ചുയർത്തിയോ അവരിൽ ചിലരുടെ കത്തും കുത്തും തന്നെ വേദനിപ്പിച്ചപ്പോൾ 'ഇതു നീ തന്നെയോ സുഹൃത്തേ' എന്നു മാത്രം പ്രതികരിച്ച എക്യുമെനിക്കൽ സീസർ;............ഇങ്ങനെയെത്രയെത്ര കാര്യങ്ങൾ ആ വിശ്വമാനവനെക്കുറിച്ചു പറയുവാനുണ്ട്.

എല്ലാറ്റിലുമുപരി, ചിലർക്കെങ്കിലും അദ്ദേഹം രണ്ടാം ജന്മം നൽകിയ, വാത്സല്യം കോരിച്ചൊരിഞ്ഞ പിതാവായിരുന്നു. ആ വേർപാട് ഒരു തീരാനഷ്ടമാണ്; സ്വന്തം അന്തരാളത്തിൽ ശൂന്യത പരത്തുന്ന നഷ്ടം; യുഗാന്തരങ്ങളിൽ മാത്രം നികത്തപ്പെട്ടേക്കാവുന്ന നഷ്ടം.

ആ പുതപ്പു നേടുവാൻ, ആ ആത്മാവിൻെറ ഇരട്ടിപ്പങ്കു നേടുവാൻ ആഗ്രഹിച്ചു പിമ്പറ്റുന്നവർ എവിടെ? അവർക്കായിട്ട് ആ കണ്ണുകളുടെ തീക്ഷ്ണത, മനസിൽ പതിഞ്ഞ ആ മൗലീചലനം, ആ കണ്ണട ച്ചുറപ്പിച്ചുള്ള തുറക്കൽ, കാത്തിരിക്കുന്നു. ആ വിയോഗം ആർക്കെങ്കിലും അദ്ദേഹം തെളിച്ച പാതയിലേക്ക് ഒരു നിയോഗം ആയി മാറിയാൽ ആ മഹാത്മാവ് ആശ്വസിക്കും, 'സ്വാതന്ത്ര്യം സ്നേഹമാണ്' എന്ന മൗന മന്ത്രവുമായി.

# വലിയബാവായ്ക്ക് ബാഷ്പാഞ്ജലി

- ഡീക്കൻ ജോസഫ് തോമസ് പുവത്തുങ്കൽ



ജനലക്ഷങ്ങളുടെ 'വലിയ ബാവാ' ഇനി ഓർമ്മയിൽ. ഇരുപത്തി രണ്ടു വർഷക്കാലം മെത്രാപ്പോലീത്തയായും പതിനാറുവർഷം സഭയുടെ പരമാദ്ധ്യക്ഷനായും സുധീര നേതൃത്വം നൽകി വഴിനടത്തിയ ഇടയശ്രേഷ്ഠൻ 1996 നവംബർ 8-ാം തീയതി വെള്ളിയാഴ്ച രാവിലെ 7.40 നു ചരിത്ര തിരശീലയ്ക്കപ്പുറമണഞ്ഞു. മികച്ച സഭാ ഭരണാധികാരിയും പണ്ഡിതനും ഉജ്വല വാഗ്മിയും ആരാധനാകാര്യങ്ങളിൽ അത്യുത്സാഹിയുമായിരുന്ന ആ മഹാപുരോഹിതൻ തന്റെ പിതാക്കന്മാരോടു ചേർന്നു. 1991 ഏപ്രിൽ മുതൽ വിശ്രമജീവിതം നയിച്ചിരുന്ന മലങ്കരയുടെ പുണ്യ പിതാവ് അഗ്നിയിൽ സ്ഫുടം ചെയ്ത സ്വർണ്ണംപോലെ വിശുദ്ധീകരിക്കപ്പെട്ടവനായിട്ടാണ് കടന്നു പോയത്.

മലങ്കരസഭയുടെ മക്കൾക്ക് ദുഃഖവെള്ളിയാഴ്ച ആയിത്തീർന്ന അന്നേദിവസം രാവിലെ നമസ്കാരത്തിനുശേഷം പ. പിതാവ് പ്രഭാതകർമ്മങ്ങൾ അനുഷ്ഠിക്കുകയായിരുന്നു. പെട്ടെന്നുണ്ടായ അസ്വസ്ഥത ആ ആത്മാവിനെ ഈ ലോകത്തിൽനിന്നു വേർപെടുത്തി. അത്യുച്ചത്തിൽ മുഴങ്ങിയ മണിനാദം ഈ ദുഃഖവാർത്തയെ തന്റെ ആത്മീയമക്കളെ വിളിച്ചറിയിച്ചു. തുടർന്ന് സ്ഥാനവസ്ത്രങ്ങളും അംശവടിയും സ്ലീബായും ധരിപ്പിച്ച ഭൗതീകശരീരം ആരാധനാഗീതങ്ങളാലും സുഗന്ധവർഗ്ഗ ങ്ങളുടെ പരിമളങ്ങളാലും നിറഞ്ഞിരുന്ന അരമന ചാപ്പലിലേക്കു മാറ്റിയപ്പോൾ, തങ്ങളുടെ ശ്രേഷ്ഠനായ ഇടയനെ, പരിശുദ്ധനായ പിതാവിനെ അവസാനമായൊന്നു കാണുവാനും തിരുവസ്ത്രം ചുംബിച്ച് യാത്ര അയയ്ക്കുവാനും പാദങ്ങളിൽ പ്രണമിച്ച് അനുഗ്രഹം പ്രാപിക്കുവാനുമായി കണ്ണുനീരിൽ കുതിർന്ന നയനത്തോടെ എത്തുന്ന ആയിരങ്ങളുടെ നിലയ്ക്കാത്ത പ്രവാഹം ആരംഭിച്ചിരുന്നു.

ആദ്ധ്യാത്മികതയുടെ ഉന്നത ശൃംഗങ്ങളിൽ നിന്നുകൊണ്ടു സഭയെ ദേശ - ഭാഷാതിർത്തികൾക്കപ്പുറം വളർത്തിയ ആ പരിശുദ്ധ പിതാവ്, കോട്ടയം വട്ടക്കുന്നേൽ കുര്യൻ കത്തനാരുടെയും ഒളശ പുളിക്കപ്പറമ്പിൽ മറിയാമ്മയുടെയും പുത്രനായി 1907 മാർച്ച് 27-ാം തീയതി ഭൂജാതനായി. എം.ഡി സെമിനാരിയിലും സി. എം. എസ് കോളജിലും പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയതിനുശേഷം തിരുവനന്തപുരം മഹാരാജാസ് കോളജിൽനിന്നും ബി.എ. ബിരുദം സമ്പാദിച്ചു. സുറിയാനി ഭാഷാ പണ്ഡിതനായിരുന്ന പിതാവിന്റെ പാത പിന്തുടർന്ന പുത്രൻ സുറിയാനി പഠനത്തിനായി സമയം ചെലവഴിച്ചു.

ദൈവാത്മപ്രചോദിതരമായി പിതാക്കന്മാർ നടത്തുന്ന തിരഞ്ഞെടുപ്പ് വ്യർത്ഥമാവിലാവുകയില്ല എന്ന് ഇവിടെ കാണാം. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയും പുത്തൻകാവിൽ മാർ പീലക്സിനോസ് തിരുമേനിയും നൽകിയ നിർദ്ദേശമനുസരിച്ച് ബി. ഡി. കരസ്ഥമാക്കിയ വട്ടക്കുന്നേൽ മാത്യൂസ് സെമിനാരിയിൽ അദ്ധ്യാപകനായിത്തീർന്നു. കാലചക്രം തിരിഞ്ഞുകൊണ്ടിരുന്നു. 1973 ൽ സെറാമ്പൂർ സർവകലാശാല ദൈവശാസ്ത്രരംഗത്തെ പ്രശസ്ത സേവനം മുൻനിർത്തി ഡോക്ടറേറ്റു നൽകി ആദരിച്ചു.

പഴയ സെമിനാരിയിൽ വച്ച് പ. ഗീവർഗീസ് ദ്വിതീയൻ ബാവായാൽ മ്സമ്രോനോ ആയ മാത്യൂസ് 1945 ഓഗസ്റ്റ് 19 -നു മറുരൂപപെരുന്നാൾ ദിവസം മാർ ഏലിയാചാപ്പലിൽ വച്ച് പൂർണ്ണശെമ്മാശ പട്ടമേറ്റു. 1946 ഒക്ടോബർ 27 ന് ഏലിയാചാപ്പലിൽ വച്ചുതന്നെ പ. ഗീവർഗീസ് ബാവായിൽനിന്നും കശ്ശീശാ പട്ടം സ്വീകരിച്ചു. 1951 മേയ് 17-ന് എം.ഡി സെമിനാരിയിൽ കൂടിയ മലങ്കര അസ്സോസിയേഷൻ മേൽപ്പട്ട സ്ഥാനത്തേക്കു തിരഞ്ഞെടുക്കപ്പെട്ടു. 1951 സെപ്തംബർ 21 -നു പഴയ സെമിനാരിയിൽ വച്ചു പ. ഗീവർഗീസ് ദ്വിതീയൻ ബാവാ റമ്പാൻ സ്ഥാനം നൽകി. 1953 മേയ് 15നു മാർ ഏലിയാ ചാപ്പലിൽവച്ചു പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാർമ്മികത്വത്തിൽ മാത്യൂസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പായായി വാഴിക്കപ്പെട്ടു. 1959 ജൂലൈ 12 നു പഴയ സെമിനാരിയിൽവച്ചു മെത്രാപ്പോലീത്തയായി ഉയർത്തപ്പെട്ടു. 1960 -ൽ ബാഹ്യകേരള ഭദ്രാസനാധിപനായി നിയമിതനായി. തുടർന്നുള്ള തന്റെ പ്രവർത്തനങ്ങളാണ് അഞ്ചു ബാഹ്യകേരള ഭദ്രാസന ങ്ങളെ നട്ടു വളർത്തിയത്. തന്റെ കർമ്മശേഷി അതിനായി മുഴുവനും വിനിയോഗിച്ചു.

1970 -ൽ കോട്ടയം എം.ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യകാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തിരഞ്ഞെടുത്തു. 1975 സെപ്റ്റംബർ 24 ന് പ. ഔഗേൻ പ്രഥമൻ കാതോലിക്ക ബാവ സ്ഥാനമൊഴിഞ്ഞതിനെത്തുടർന്ന് മലങ്കര മെത്രാപ്പോലീത്തയായി സ്ഥാനമേറ്റെടുത്തു. 1975 ഒക്ടോബർ

??ന്നു പഴയസെമിനാരിയിൽ കാതോലിക്കയായി സ്ഥാനാരോഹണവും ചെയ്തു. പുതിയൊരു യുഗത്തിന് അത് ആരംഭംകുറിച്ചു. സുസ്ഥിരമായ ഭരണം കാഴ്ചവെച്ച കാതോലിക്കാ എന്നു ചരിത്രം പുകഴ്ത്തുന്ന പ. മാത്യൂസ് പ്രഥമൻ ബാവയുടെ ലക്ഷ്യം ഭൂമിയുടെ അതിരുകൾവരെ വ്യാപിച്ച മലങ്കര സഭയായിരുന്നു. അതിനായി പ്രയത്നിച്ച ബാവാ, മറ്റു സഭകളുമായി ക്രിയാത്മക സംവാദത്തിനു തുടക്കം കുറിച്ചു. ഇതിന്റെ സൃഷ്ടിപരമായ സമീപനമാണ് നിലയ്ക്കൽ എക്യുമെനിക്കൽ ദേവാലയം. അഖില ഭാരത സഭയെക്കുറിച്ചുണ്ടായിരുന്ന തീഷ്ണമായ ആഗ്രഹവും പ്രതീക്ഷയുമാണ്, ആരാധനാക്രമങ്ങൾ സ്വയം ഇംഗ്ലീഷ് ഭാഷയിലേക്കു പരിഭാഷപ്പെടുത്തുന്നതിനും രാഷ്ട്ര ഭാഷയായ ഹിന്ദിയിലേക്കു മൊഴിമാറ്റം ചെയ്തതിനും പ്രേരകമായിത്തീർന്നത്. 1978 ലും 1988 ലും നടത്തിയ വി. മൂറോൻ കൂദാശ തന്റെ ജീവിതത്തിലെ വലിയ രണ്ടു നാഴികക്കല്ലായിരുന്നു. ഈ സ്മരണകൾക്ക് വിടപറഞ്ഞ ആ മഹിതാചാര്യൻ പുത്തൻ ലോകത്തിലേക്ക് പ്രവേശനം നേടി.

നാലുമണിയോടെ മൃതദേഹം മാർ ഏലിയാ ചാപ്പലിലേക്കു വിലാപയാത്രയായി പുറപ്പെട്ടു. മാർ ഏലിയാ കത്തീഡ്രലിലേക്കുള്ള വിലാപയാത്രയ്ക്ക് നിരവധിവാഹനങ്ങൾ മുമ്പേ നീങ്ങി വഴിയോരത്ത് നിരവധിപേർ ഈ മഹാപുരോഹിതന് ആദരാഞ്ജലികൾ അർപ്പിക്കുവാനെത്തിയിരുന്നു. കെട്ടിടങ്ങളുടെ മുകളിലും നിരത്തുവക്കിലും നിറഞ്ഞ വിശ്വാസികളെ സാക്ഷിയാക്കി ഏലിയാചാപ്പലിൽ എത്തിയപ്പോൾ പള്ളി അങ്കണം ജനസമുദ്രമായിത്തീർന്നു.

സന്ധ്യാനമസ്കാരത്തിനുശേഷം പഴയസെമിനാരിയിലേക്ക് ഭൗതിക ശരീരം കൊണ്ടുവന്നു. അവിടെ രാത്രിമുഴുവൻ അഖണ്ഡപ്രാർത്ഥനകളും ആരാധനയും നടന്നു. 9-ാം തീയതി രാവിലെ പ. കാതോലിക്കാ ബാവയുടെ മുഖ്യകാർമ്മികത്വത്തിലും അഭിവന്ദ്യരായ മാർ യൗസേബിയോസ്, മാർ സേവേറിയോസ് തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും നടന്ന വി.കുർബാനയ്ക്കുശേഷം യാത്രചോദിച്ചുകൊണ്ടു മൃതദേഹം 7 മണിക്ക് പഴയസെമിനാരിയിൽ നിന്നും വിലാപയാത്രയായി പുറപ്പെട്ടു. ഒൻപത് മണിയോടെ ഭൗതീകശരീരം അനേകം വാഹനങ്ങളുടെ അകമ്പടിയോടെ ഭക്തജനങ്ങളും വൈദീകരും സെമിനാരി വിദ്യാർത്ഥികളും ഗീതം ആലപിച്ചുകൊണ്ട് ഏലിയാകത്തീഡ്രലിൽ എത്തിയപ്പോൾ രാജ്യത്തിന്റെ വിവിധ മേഖലകളിൽ നിന്നുള്ളവരുടെ ഒഴുക്ക് ആരംഭിച്ചുകഴിഞ്ഞിരുന്നു.

ഉച്ചയ്ക്ക് ഒരു മണിക്കു ഭൗതീക ശരീരം ദേവലോകത്തേക്കു പുറപ്പെടുമ്പോഴും തങ്ങളുടെ ആചാര്യനെകാണുവാൻ വന്നവരുടെ നീണ്ടനിര അവസാനിച്ചിരുന്നില്ല.

കോട്ടയം നഗരവീഥി ഇതുവരെ ദർശിച്ചിട്ടില്ലാത്ത ആ വിലാപയാത്ര തന്റെ അന്ത്യവിശ്രമസ്ഥാനമായ ദേവലോകം അരമനയിലേക്കു നീങ്ങിയപ്പോൾ രാജവീഥികൾ ആത്മീയ കീർത്തനങ്ങളാൽ മുഖരിതമായി.

കാതോലിക്കേറ്റ് പതാക വഹിച്ചുകൊണ്ട് മുന്നിൽ നീങ്ങിയ ജീപ്പിനു പിന്നാലെ അഭിവന്ദ്യ തിരുമേനിമാരുടെ വാഹനങ്ങൾ നീങ്ങി. അതിനു പിന്നിൽ ജനങ്ങളും ഗീതങ്ങൾ ആലപിച്ചുകൊണ്ട് വൈദീക വിദ്യാർത്ഥികളും ശെമ്മാശ്ശന്മാരും കന്യാസ്ത്രീകളും വൈദീകരും മുന്നോട്ടു നീങ്ങി. ഭൗതീക ശരീരം വഹിച്ചുകൊണ്ടുള്ള രഥത്തിൽ പ. കാതോലിക്കാബാവായും ശ്രേഷ്ഠനിയുക്ത കാതോലിത്തായും ഇരുവശത്തുമായി ഇരുന്നു.

പ്രമുഖരായ രാഷ്ട്രീയ - സാമൂഹിക നേതാക്കളും വിലാപയാത്രയിൽ പങ്കെടുത്തിരുന്നു. വിലാപയാത്ര കഞ്ഞിക്കുഴിയിൽ എത്തിയപ്പോഴേക്കും ഇരുവശത്തും നിന്നവരുടെ തിരക്കു വർദ്ധിച്ചുകൊണ്ടിരുന്നു. രണ്ടു മണിക്കൂർ സമയംകൊണ്ട് വിലാപയാത്ര ദേവലോകം അരമനയിൽ എത്തി.

ദേവലോകം അരമന അങ്കണത്തിൽ ഉയർത്തിയ പീഠത്തിൽ സിംഹാസനത്തിനു മുമ്പിൽ ഭൗതീകശരീരം വച്ചപ്പോൾ പ. കാതോലിക്കാബാവാ ആചാരപ്രസംഗം നടത്തി തന്റെ മുൻഗാമിയെ ചുംബിച്ചു യാത്ര പറഞ്ഞു. തുടർന്ന് പഴയ - പുതിയ നിയമഭാഗങ്ങളിൽ നിന്നുള്ള വേദവായനക്കുശേഷം അവസാന ശുശ്രൂഷയ്ക്കായി ചാപ്പലിലേക്കു ഭൗതീക ശരീരം കൊണ്ടുപോയി.

പ. കാതോലിക്കാബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ അവസാന ശുശ്രൂഷകൾ നടത്തി. താൻ വളരെക്കാലം ശുശ്രൂഷനടത്തിയ മദ്ബഹായോടും ദേവാലയത്തോടും സഭയോടും വൈദീകരോടും ശെമ്മാശന്മാരോടും വിശ്വാസികളോടും അന്ത്യയാത്ര ചോദിച്ചുകൊണ്ട് തന്റെ മുൻഗാമികൾ വിശ്രമിക്കുന്ന സ്ഥാനത്തിനു സമീപത്തേക്കു മാറ്റപ്പെട്ടു.

തുടർന്ന് ശോശപ്പകൊണ്ടു മുഖം മൂടി കുരിശാകൃതിയിൽ സൈത്ത് ശരീരത്തിൽ ഒഴിച്ചതിനുശേഷം മണ്ണ് എടുത്ത് കുരിശാകൃതിയിൽ ശരീരത്തിൽ ഇട്ട് കബറിലേക്കിറക്കി. തന്റെ പിതാവായ കുര്യൻ കശ്ശീശ ദൈവീക ശുശ്രൂഷ അണയ്ക്കുമ്പോൾ ധരിക്കുന്ന തിരുവസ്ത്രം ധരിച്ചുകൊണ്ട് മഹാപുരോഹിതനായ ആ പുത്രൻ തന്റെ പിതാവിന്റെ ചാരത്തേക്കു യാത്രയായി. തനിക്കു ലഭിച്ച താലന്തുകൾ വേണ്ടവണ്ണം വ്യാപാരം ചെയ്തു വർദ്ധിപ്പിച്ച ആ നല്ല കാര്യവിചാരകൻ സ്വർഗ്ഗീയ നാഥന്റെ വിരുന്നിലേക്കു പ്രവേശിച്ചു, നല്ലപോർ പൊരുതി ഓട്ടം തികച്ച് തനിക്കായി വച്ചിരിക്കുന്ന നീതിയുടെ കിരീടം പ്രാപിക്കുവാൻ.

തുടർന്നു നടന്ന അനുശോചനയോഗത്തിൽ രാഷ്ട്രീയ സാമൂഹിക നേതാക്കന്മാരും സഭാമേലദ്ധ്യക്ഷന്മാരും സംബന്ധിച്ചു.

# ക്രിസ്തുമസ് പ്രത്യേകതകൾ

വിനോദ് ജോർജ്, ആറാട്ടുപുഴ

## ക്രിസ്തുമസ് ദിനം:

ദൈവപുത്രനായ യേശുക്രിസ്തുവിന്റെ ജനന ദിവസമായി പാശ്ചാത്യസഭയിൽ നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഉത്ഭവിച്ച ഒരു പെരുന്നാളാണ് ക്രിസ്തുമസ്. 'ക്രിസ്തുവിന്റെ നാമത്തിലുള്ള കുർബ്ബാന' (Mass of Christ) "ജനനപ്പെരുന്നാളിൽ അർപ്പിക്കുന്ന വി. കുർബ്ബാന" എന്നൊക്കെ അർത്ഥമുള്ള 'ക്രിസ്തുമിസ' എന്ന പദത്തിൽ നിന്നാണ് ക്രിസ്തുമസ് എന്ന വാക്കുണ്ടായത്.

എല്ലാ വർഷവും ഡിസംബർ 25 ക്രിസ്തുവിന്റെ ജനനദിവസമായി നാം ആഘോഷിക്കുന്നു. ക്രൈസ്തവ സഭയിൽ ആദ്യനൂറ്റാണ്ടുകളിൽ ഇത് ഒരു പെരുന്നാളായി ആഘോഷിച്ചിരുന്നില്ല. ക്രിസ്തുമതം ദേശീയ മതമായി അംഗീകരിക്കപ്പെട്ടതിനുശേഷമാണ് ക്രിസ്തുമസ് ഒരു പെരുന്നാളായി ആചരിക്കപ്പെട്ടു തുടങ്ങിയത്.

പാശ്ചാത്യ സഭയിലാണ് ആദ്യം ക്രിസ്തുമസ് ആഘോഷിച്ചു തുടങ്ങിയത്. A.D 336 -നോടടുത്ത് റോമിൽ ഡിസംബർ 25 -ന് ക്രിസ്തുമസ് ആഘോഷിച്ചു തുടങ്ങി. പൗരസ്ത്യസഭകൾ ആദ്യകാലങ്ങളിൽ ജനുവരി 6 -ന് ആയിരുന്നു ജനനപ്പെരുന്നാൾ ആചരിച്ചിരുന്നത്. ജൂലിയൻ കലണ്ടർ പിന്തുടരുന്ന സഭകളിൽ ഇന്നും ജനുവരി 6-ന് ആണ് ജനനപ്പെരുന്നാൾ.

## ക്രിസ്മസ് ട്രീ:

നിരാലംബരെ സഹായിക്കുമ്പോൾ ലഭിക്കുന്ന ഈശ്വരകൃപയാണ് ക്രിസ്തുമസ് ട്രീയെപ്പറ്റിയുള്ള പല കഥകളുടെയും ആധാരം. ജർമ്മനിയിൽ ക്രിസ്തുമസ് ട്രീയുടെ കഥ പ്രചരിക്കുവാൻ തുടങ്ങിയത് ഒരു തെരുവുബാലനും നിർദ്ധനനായ ഒരു വിറകുവെട്ടുകാരനും തമ്മിലുള്ള ബന്ധത്തെപ്പറ്റിയുള്ള ഐതിഹ്യത്തിൽ നിന്നാണ്.

വിശപ്പുകൊണ്ടു തളർന്നു വിറയ്ക്കുന്ന ഒരു ബാലനെ ഒരു ക്രിസ്തുമസ് രാത്രിയിൽ വിറകുവെട്ടുകാരനും തന്റെ ഭാര്യയുംകൂടി സംരക്ഷിക്കുന്നു. പിറ്റേന്നു പുലരിയിൽ ശുഭ്രവസ്ത്രധാരികളായ മാലാഖമാരോടൊപ്പം ഈ ബാലൻ നിന്നുകൊണ്ടു ക്രിസ്മസ് സ്തുതിഗീതങ്ങൾ പാടുന്നത് വിറകുവെട്ടുകാരൻ കണ്ടു. ആ ബാലൻ യേശുക്കുഞ്ഞായി അവർക്കു തോന്നി. ആ ബാലൻ വൃദ്ധ ദമ്പതികളുടെ മുറ്റത്ത് ഒരു മരക്കൊമ്പു നാട്ടി ഇങ്ങനെ പറഞ്ഞു.

"ഈ മരം ആവശ്യത്തിനുള്ള ഫലങ്ങൾ നിങ്ങൾക്കും മറ്റുള്ളവർക്കും ക്രിസ്തുമസ് കാലത്തു തന്നുകൊള്ളും."

അങ്ങനെയാണ് ക്രിസ്തുമസ് ട്രീ ജർമ്മനിയിൽ പ്രചരിച്ചത്.

ഇംഗ്ലണ്ടിൽ പച്ച നിറമുള്ള ഇലകളോടു കൂടിയ വൃക്ഷത്തലപ്പുകളും ഹോളിബെറിയുടെ ചുവപ്പു നിറമുള്ള ഇലകളുമാണു ക്രിസ്തമസ് ട്രീ നിർമ്മിക്കുവാൻ ഉപയോഗിക്കുന്നത്. ക്രിസ്തുവിന്റെ വേദനയുടെയും രക്തസാക്ഷിത്വത്തിൻറയും അടയാളമാണു ചുവപ്പുനിറം. ക്ഷേമത്തിന്റെയും നിത്യജീവന്റെയും അടയാളമാണു പച്ചനിറം.

## ക്രിസ്തുമസ് കാർഡ്:

1843 ഡിസംബറിലാണ് ക്രിസ്തുമസ് കാർഡിന്റെ ജനനം. ഇംഗ്ലണ്ടുകാരനായ ജെ.സി.ഹോസ്ലി ക്രിസ്തുമസ് കാലത്തു കുടുംബാംഗങ്ങൾ എല്ലാ കൂടി ഒന്നിച്ചിരുന്നു സന്തുഷ്ടചിത്തരായി ഭക്ഷണം കഴിക്കുന്ന ഒരു ചിത്രം വരച്ച് ആ സന്ദേശം തന്റെ സുഹൃത്തുക്കൾക്കു ക്രിസ്തുമസ് കാർഡായി അയച്ചു. ചിത്രത്തോടൊപ്പം സന്തുഷ്ടമായ ക്രിസ്തുമസും ആനന്ദപ്രദമായ നവവത്സരവും ആശംസിക്കുന്നതായി ആ കാർഡിൽ ആലേഖനം ചെയ്തു. ഇതായിരുന്നു ചരിത്രത്തിൽ അറിയപ്പെടുന്ന ആദ്യത്തെ ക്രിസ്തുമസ് കാർഡ്.

സന്തോഷത്തിന്റെയും സൗഹൃദത്തിന്റെയും മംഗളസന്ദേശം എത്തിക്കുന്നതോടൊപ്പം പരസ്പരമുള്ള സൗഹൃദം പുതുക്കുന്നതിനും ഈ കാർഡുകൾ ഇന്നും ഉപയോഗിക്കുന്നു.

## സാൻറാക്ളോസ്:

ലിബിയായിൽ ഒരു ബിഷപ്പ് ജീവിച്ചിരുന്നു. അദ്ദേഹത്തിന്റെ പേര് നിക്കോളാസ് എന്നായിരുന്നു. കഷ്ടത അനുഭവിക്കുന്നവരെ ആളറിയാതെ സഹായിക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ വിനോദം. ദരിദ്രനായിത്തീർന്ന ഒരു പ്രഭുവിന്റെ മൂന്നുപുത്രിമാരെയും വിവാഹം കഴിപ്പിച്ചയയ്ക്കുന്നതിനുള്ള തുക ഒരു രാത്രിയിൽ ജനാലയിൽ കൂടി അകത്തേക്കെറിഞ്ഞിട്ട് ബിഷപ്പ് മാറികളഞ്ഞു. ഈ ബിഷപ്പിനെ അനുസ്മരിപ്പിക്കുന്നതാണു ക്രിസ്തുമസ് ഫാദർ എന്ന സങ്കല്പം.

കൂമ്പൻ തൊപ്പി, തിളക്കമുള്ള കണ്ണുകൾ, പഞ്ഞിപോലെ നരച്ച മുടി. മന്ദഹാസ മൂറുന്ന മുഖം, ചെമന്ന കുപ്പായം. കയ്യും സഞ്ചിയും നിറച്ച് സമ്മാനങ്ങളും..............

ഈ അപ്പൂപ്പൻ കുട്ടികളുടെ ആനന്ദപ്രതീകമാണ്. ക്രിസ്തുമസ് രാത്രിയിൽ ഈ അപ്പൂപ്പൻ കുട്ടികളെ തെരഞ്ഞ് ഭവനങ്ങൾ സന്ദർശിക്കുന്നു. അവർക്കു സമ്മാനങ്ങളും മധുരപലഹാരങ്ങളും നൽകുന്നു. എല്ലാവർക്കും സന്തോഷവും സൗഹൃദവും പകരുന്നു.

## IMAGES A FLASHBACK

**Written by George Verghese, Student, National University, Singapore**

*"George's tragic demise has terminated a highly promising cultural and professionsl career. Going through the articles, poems, dramas and diary notes, bringss much pain."*

**B.M.C. Nayar, Kuwait Ambassador**

*"George's Books brings brilliant distincton and beatiful compposition. if George had lived longer, would have risen to the rank of Great Men of the World."*

**K.M. Mathew, retd. High School Head Master, M.G.M. Tiruvalla.**

Price Rs.30. Copies available at: All Branches of Current Bookstalls.
At Tiruvalla: CSS Bookstall, Cross junction, Southern Bookstall(near K.S.R.T.C), RailWay Bookstall Tiruvalla.
Also against DD for Rs 30 in favour of Managi Publications, Amichakery 689571. Tiruvalla. Kerala State.
Overseas order including postage: U.S.$ 5



# കൗൺസിലറുടെ മറുപടി



ഫാ. ഒ. തോമസ്

**ചോദ്യം:**

ബ. അച്ചാ പ്രേമവിവാഹം (സ്നേഹവിവാഹം) പരാജയമാണെന്ന് കേൾക്കാറുണ്ട്. ദൈവശാസ്ത്രപരമായും, മനശ്ശാസ്ത്രപരമായും ഇതിനുള്ള ഒരു കാരണം ദയവായി 'മലങ്കരസഭ' മാസികയിലെ കൗൺസിലറുടെ മറുപടിയിൽ കൂടി തരുമല്ലോ. പ്രാർത്ഥനയോടെ

Mr. X. പത്തനംതിട്ട.

**ഉത്തരം**

ഈ ചോദ്യത്തിന് ഒരു വിശദീകരണം നൽകുമ്പോൾ പ്രേമവിവാഹങ്ങളെല്ലാം പരാജയത്തിലാണെന്നും മാതാപിതാക്കൾ ആലോചിച്ചുനടത്തുന്ന വിവാഹങ്ങൾ (arranged marriage) എല്ലാം വിജയത്തിലാണെന്നുമുള്ള നിഗമനത്തിൽ നാം വേഗത്തിൽ എത്തിച്ചേരരുത്. രണ്ടിനും ഗുണദോഷങ്ങളുണ്ട്. തൽക്കാലം ചോദിച്ചിരിക്കുന്നത് പ്രേമവിവാഹത്തെപ്പറ്റിയാകയാൽ അതെപ്പറ്റി മാത്രം പരാമർശിക്കാം.

ക്രിസ്തീയമായ വീക്ഷണത്തിൽ കുടുംബം രണ്ടുവ്യക്തികളുടെ ഉഭയസമ്മതത്താൽ ഉണ്ടാകുന്ന ഒരു ഉടമ്പടി അല്ല. മറിച്ച് ദൈവം നിശ്ചയിക്കുന്നതും, ദൈവം കൂട്ടിച്ചേർക്കുന്നതുമാണ്. പ്രേമവിവാഹങ്ങളിൽ ഈ യാഥാർത്ഥ്യം വേണ്ടവിധത്തിൽ അംഗീകരിക്കപ്പെടുന്നില്ല.

വ്യക്തികൾ തമ്മിലുള്ള ആകർഷണത്തിന്റെ കേന്ദ്രം സ്വയാധിഷ്ഠിതമായിരിക്കാൻ സാദ്ധ്യതയുണ്ട്. സ്വയത്തിൽ കേന്ദ്രീകൃതമായ ഏതുബന്ധത്തിനും ആദ്യം വളരെ തീഷ്ണത തോന്നുമെങ്കിലും പതുക്കെ, പതുക്കെ സ്വാർത്ഥത, വെളിപ്പെട്ടുവരുമ്പോൾ ബന്ധം ഉലയ്ക്കപ്പെടുവാൻ ഇടയാകാം.

പ്രേമം, വിവാഹത്തിൽ പര്യവസാനിക്കാൻ വേണ്ടി പങ്കാളികളിലൊരാൾ മതം മാറുവാനോ, വിശ്വാസം പരിത്യജിക്കാനോ ആദ്യം തയ്യാറാകും. ഉറച്ച ബോദ്ധ്യങ്ങളുടെ അടിസ്ഥാനത്തിലല്ലാതെ, തത്കാല സൗകര്യത്തിനു വേണ്ടിയുള്ള ഈ മാറ്റം കുറച്ചു കഴിയുമ്പോൾ അപസ്വരങ്ങൾ സൃഷ്ടിക്കാൻ വഴിയുണ്ട്. നിരന്തരമായ പ്രാർത്ഥന, നോമ്പ്, ഉപവാസം, ആരാധനയിലുള്ള പങ്കാളിത്തം സഹജീവികൾക്കു നന്മ ചെയ്യുക തുടങ്ങിയ കാര്യങ്ങൾ കുടുംബജീവിതത്തിൽ സന്തുഷ്ടിയും, സമാധാനവും വർദ്ധിപ്പിക്കാൻ അത്യന്താപേക്ഷിതമായ ഘടകങ്ങളാണ്. സ്വയം നിശ്ചയിക്കുകയും, തീരുമാനമെടുക്കുകയും ചെയ്യുന്ന ബന്ധങ്ങളിലൊക്കെ, ഇതിന്റെ പ്രാധാന്യം വേണ്ടവിധത്തിൽ കാണപ്പെടുന്നില്ല. (ഈ അപകടങ്ങളൊക്കെ കൃമീകൃതമായ നിശ്ചയിക്കപ്പെട്ട വിവാഹങ്ങളിലും കാണപ്പെടാവുന്നതാണെന്നുള്ളതും മറച്ചു വെക്കുന്നില്ല.)

ഇതുകൂടാതെ മനശാസ്ത്രപരമായ കാരണങ്ങളും പ്രേമവിവാഹങ്ങളിൽ അപസ്വരങ്ങൾ വർദ്ധിപ്പിക്കാൻ ഇടയാക്കുന്നു.

പങ്കാളികൾ തമ്മിൽ ആളത്വപരമായി അടുത്തറിയാനും ഇടപെടാനും മനസ്സിലാക്കുവാനുമൊക്കെ സാധിക്കുമെങ്കിലും, സാമൂഹ്യപരമായ പലകാലക്കങ്ങളും അവ ഗണിക്കപ്പെടുന്നു. നമ്മുടെ സമൂഹത്തിൽ ഇപ്പോഴും വിവാഹം, വ്യക്തിപരമെന്നതിനേക്കാൾ സാമൂഹ്യവും മതപരമായ ഒരു ചടങ്ങളാണ്. അതിനാൽ കുടുംബങ്ങളിൽ വിശ്വാസം, മതം, ഭാഷ, സംസ്കാരം, സാമ്പത്തിക നിലവാരം തുടങ്ങിയ അനേകഘടകങ്ങളിൽ ഒരു ഏകദേശമായ പൊരുത്തം ഉണ്ടാകേണ്ടിയിരിക്കുന്നു. ഇവകളിൽ അതിരുവിട്ട, അത്തരം ദമ്പതികൾ തമ്മിൽ നിലനിർത്താൻ അത്, അല്പം കഴിഞ്ഞാണെങ്കിലും കുടുംബത്തിൽ സംഘർഷങ്ങൾ ഉണ്ടാകാൻ ഇട നൽകുന്നു.

സമൂഹത്തിന്റെ, പ്രത്യേകിച്ച് കുടുംബത്തിന്റെ നിരുപാധികമായ പിന്തുണ, നമ്മുടെ സംസ്കാരത്തിൽ, സൗഭാഗ്യദാമ്പത്യജീവിതത്തിന് ആവശ്യമായിരിക്കുന്നു. ചിലപ്പോൾ പ്രേമവിവാഹിതർക്ക് ഈ പിൻ തുണ ലഭിക്കാതെ വരുന്നു.

പ്രേമത്തിലടങ്ങിയിരിക്കുന്ന Romance അഥവാ ആസ്വാദ്യകരമായ അനുഭൂതികൾ വിവാഹത്തിനും മുൻപുതന്നെ വളരെ അനുഭവിച്ചു കഴിഞ്ഞാൽ, വിവാഹം കഴിയുമ്പോൾ അനുഭൂതികളുടെ തീവ്രത കുറഞ്ഞു വരുന്നു. നേരെ മറിച്ച് ക്രമീകൃത വിവാഹങ്ങളിൽ, വിവാഹം കഴിയുമ്പോൾ ഈ അനുഭൂതികൾ വർദ്ധിക്കാൻ സാദ്ധ്യതയുള്ളത് ദമ്പതികളിൽ പരസ്പരാകർഷണം വളരാൻ ഇടയാക്കുന്നു. ഈ കാര്യത്തിലും പ്രേമവിവാഹിതർ വിപരീത ദിശയിൽ നീങ്ങുന്നവരാണ്.

വിവാഹത്തിനുമുൻപ് കമിതാക്കൾ ശാരീരികമായും അടുക്കാൻ ഇടയായാൽ, അത് ക്രിസ്തീയ മൂല്യങ്ങൾക്കു വിരുദ്ധമെന്നു മാത്രമല്ല, ദാമ്പത്യത്തിൽ പരസ്പരമുള്ള ബഹുമാനം കുറഞ്ഞു പോകവാനും ചില ദമ്പതികളിൽ പരസ്പരം ചാരിത്ര്യത്തെ സംബന്ധിച്ച് സംശയങ്ങൾ ഉളവാകുവാനും സാദ്ധ്യതയേറുന്നു. മക്കളും, കൊച്ചുമക്കളുമാകുന്ന പ്രായമേറുന്ന അവസ്ഥയിൽ ചിലപ്പോൾ കുറ്റബോധം പലരേയും പിൻതുടരാനുമിടയുണ്ട്.

ആദർശം എന്തായാലും, സ്ത്രീധനം തുടങ്ങി സമൂഹത്തിലെ എല്ലാ ആചാരാനുഷ്ഠാനങ്ങൾക്കും വ്യക്തികളിൽ വലിയ സ്വാധീനം ഇന്നും ഉണ്ട്. ഈ

വകകാര്യങ്ങളിൽ നഷ്ടങ്ങളെക്കുറിച്ച് ദമ്പതികളിൽ തോന്നലുണ്ടാവാനും, അത് വിവാഹബന്ധത്തെ ഉലയ്ക്കാനും പ്രേമവിവാഹങ്ങളിൽ സാദ്ധ്യതയേറുന്നു.

മിശ്ര വിവാഹങ്ങളായാൽ, കുഞ്ഞുങ്ങളുടെ പേരു മുതൽ ജാതി,മതം, വിശ്വാസം തുടങ്ങി അനവധി കാര്യങ്ങളിൽ ഭിന്നാഭിപ്രായം ദമ്പതികൾക്കുണ്ടാകുന്നത് കുടുംബത്തിൻെറ സൈ്വരമായ അന്തരീക്ഷത്തെ തകർക്കാം.

ഈ പറഞ്ഞ കാര്യങ്ങളാൽ, പണം കൊടുത്ത് യുവാക്കളെ വാങ്ങുന്നതും, സ്ത്രീയുടെ ബാഹ്യസൗന്ദര്യവും കണ്ണഞ്ചിക്കുന്ന സ്വർണ്ണാഭരണങ്ങളിലുള്ള ആകർഷണീയതും കണക്കിലെടുത്ത്, ആദ്ധ്യാത്മികതയുടെ പരിവേഷം ചേർത്ത് നടത്തപ്പെടുന്ന ഇപ്പോഴത്തെ വിവാഹങ്ങൾ ആദരണീയമായ മാതൃക കാട്ടുന്നു എന്ന് അവകാശപ്പെടാനൊന്നുമില്ല. ക്രിസ്തീയ മൂല്യങ്ങളെ സ്വാംശീകരിച്ച്, സമൂഹത്തിൻെറയും, സഭയുടെയും കുടുംബത്തിൻറയും ആശീർവാദവും വിവാഹ കോലാഹലത്തിൽ നിന്ന് അകന്ന് പക്വമായ പ്രേമ (സ്നേഹ) ത്താൽ ബന്ധിതരായി ദൈവാശ്രയബോധത്തോടെ കുടുംബജീവിതം ആരംഭിക്കുന്ന രീതിയാണ് ഏറ്റം അഭികാമ്യം. പക്ഷേ, ആ തരത്തിൽ ക്രിസ്തീയ സമൂഹം ഇന്നും പക്വമായിട്ടില്ല എന്ന ദുഃഖസത്യം അവശേഷിക്കുന്നു.



## 23rd Death Anniversary
17-11-96



V. C. JACOB B.A, L.T,
VAZHUVELIL,
THUNDATHIL
KULANADA

## 30th DeathAnniversary
16-3-96



MARY JACOB
VAZHUVELIL
THUNDATHIL
KULANADA

*Inserted by:*

Son Thomas V. Jacob (Christy), Muland, Bombay

ധ്യാനപംക്തി

# സുവിശേഷ കിരണങ്ങൾ

ഡോ. യാക്കോബ് മാർ ഐറേനിയസ്

## യൗസേപ്പിനുണ്ടായ വെളിപാട് (ഡിസംബർ 15)

**(വി. മത്തായി 1: 18 - 25)**

സത്യാന്വേഷിക്ക് വെളിപ്പാടിന്റെ വെളിച്ചം മരുപ്പച്ചപോലെയാണ്. പ്രാർത്ഥനയ്ക്കു മറുപടി ലഭിക്കുമ്പോൾ, ദീർഘനാളത്തെ ശാസ്ത്രീയതയോടെയുള്ള അന്വേഷണം ഒരു കണ്ടെത്തലിൽ പൂവണിയുമ്പോൾ, തർക്കങ്ങളും കലഹങ്ങളും അടങ്ങി, അനുരഞ്ജനസൂര്യോദയമാകുമ്പോൾ അത് ആത്മസംതൃപ്തിയുടെ നിർവൃതിയാകുന്നു. കുടുംബ ബന്ധങ്ങളിലുണ്ടാകുന്ന സംഘർഷങ്ങൾ മനുഷ്യരുടെ മനഃസമാധാനം ആകെ തകിടം മറിക്കും. കുടുംബത്തിലെ സൗഹൃദാന്തരീക്ഷമാകട്ടെ വ്യക്തിത്വ വികസനത്തിന് ഇഴയടുപ്പമുള്ള സ്നേഹബന്ധങ്ങളുടെ വേരോട്ടത്തിന് വളക്കൂറുള്ള മണ്ണായിത്തീരുന്നു.

(1) യൗസേഫിന്റെ ഹൃദയവ്യഥ ആർക്കും മനസ്സിലാക്കാവുന്നതേയുള്ളൂ. ഇത് അനാവശ്യമായോ, അനവസരത്തിലോ ഉള്ള സന്ദേഹമല്ല. പക്ഷെ തികച്ചും അടിസ്ഥാനരഹിതമായ "സംശയങ്ങൾ" ചിലരുടെയെങ്കിലും ദാമ്പത്യബന്ധത്തെ ഉലച്ചുകളയുന്നു എന്നത് ഖേദകരമാണ്. കുടുംബബന്ധങ്ങൾ പവിത്രമായും മുൻവിധികളില്ലാതെയും സൂക്ഷിക്കേണ്ടത് ആ ബന്ധത്തിലായിരിക്കുന്നവരുടെ പ്രാഥമിക ചുമതലയാണ്. ഇവിടെ യൗസേപ്പും മറിയാമും നിഷ്ക്കളങ്കരായിരുന്നു എന്നതാണ് ഈ സംഭവത്തിന്റെ പ്രത്യേകത. അന്തിമ വിജയം നിഷ്ക്കളങ്കമായ മനസ്സിനു മാത്രമായിരിക്കും എന്നത് സുവിദിതമാണ്.

(2) ദൈവത്തിന്റെ വെളിപ്പാടും ഇടപെടലും ഉണ്ടാകുന്ന ഈ സംഭവത്തിലെ ഏറ്റവും മനോഹരവും ഗൗരവമുള്ളതുമായ അംശം നീതിമാനായ യൗസേഫിന്റെ മനസ്സും മനോഭാവവുമാണ്. "ശരിയേതോ അതുമാത്രം ചെയ്യുക" എന്ന നീതിമാന്റെ ജീവിതവാക്യമാണ് യൗസേഫിന്റെ മനസ്സുനിറയെ. അത്തരമൊരു മനസ്സ് ഒരു പരഹൃദയത്തിന് വേദനയുളവാക്കുന്നകാര്യം ചെയ്യുന്നതിനുമുമ്പ് പത്തുപ്രാവശ്യം ആവർത്തിച്ച് ചിന്തിക്കും. കൂട്ടത്തിൽ ഏറ്റം ലളിതവും ഹാനികുറവുള്ളതുമായ മാർഗ്ഗം തെരഞ്ഞെടുക്കുകയും ചെയ്യും. സംഘർഷപൂരിതമായ ആ മനസ്സ് എരിയുന്നത് പ്രതികാരവാഞ്ചയാലല്ല, നിഷ്ക്കളങ്കയായ ഒരു സ്ത്രീയ്ക്കുണ്ടായേക്കാവുന്ന ബുദ്ധിമുട്ടുകളെ ഓർത്താണ്. "നീതി" "നീതിമാൻ" എന്നീ പദങ്ങളുടെ വിശാലതയോടാണ് അടുത്തു നിൽക്കുന്നതാണ് യൗസേഫിന്റെ ചെയ്തി! ദൈവത്തിന്റെ പ്രധാന ഗുണവിശേഷങ്ങളിലൊന്നാണല്ലോ നീതി!

(3) "നിത്യേന സ്വന്തം കുരിശും പേറി രക്ഷകനെ പിൻചെല്ലുന്നവരുടെ സഹനശക്തിയുടെ ഇഴകൾ വരിഞ്ഞുമുറുകി, ത്യാഗത്തിന്റെ പാരമ്യത്തിലെത്തി, ഇനി ഒരടിപോലും മുമ്പോട്ടുപോകാനില്ല എന്ന പാതാന്ത്യബിന്ദുവിൽ വെളിപ്പാടിന്റെ വെളിച്ചമുദിയ്ക്കുന്നു." ഇത്രയും കാത്തിരിക്കാതെ നേരത്തെ അതുണ്ടായിരുന്നെങ്കിൽ സഹതാപത്തിന്റെയും ആത്മപരിത്യാഗത്തിന്റെയും നീതിനിഷ്ഠയുടെയും ഈ കൊടുമുടി നമുക്കന്യമായേനേ!

(4) മറിയാമിൽ ഉരുവായിരിക്കുന്നത് ദൈവ പുത്രനാണെന്നും പരിശുദ്ധാത്മാവാസാത്താലാണിതു സംഭവിച്ചതെന്നും വെളിവാക്കാൻ ഈ സംഭവം കാരണമായി.

(5) ദിവ്യദൂതു ശ്രവിച്ചശേഷവും യൗസേഫിപ്പിന് 'risk' തന്നെ തുടരുന്നു എങ്കിലും സംശയിച്ചുനിൽക്കാതെ ഭാവിയുടെ ഏതുരൂപത്തെയും സ്വീകരിപ്പാൻ അദ്ദേഹം തയ്യാറായി.

ഈ സംഭവങ്ങളുടെ ഇടയിൽ, ഇടറാതെ, ഭയപ്പാടില്ലാതെ കാണപ്പെടുന്ന ഒരു മുഖമുണ്ട് - വി. കന്യകയുടേതാണത്!

## ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായർ (ഡിസംബർ 22)

**(വി. ലൂക്കോസ് 3 : 23 -38, വി. മത്താ 1: 1 -18)**

തിരുപ്പിറവിയുടെ സംഭവപരമ്പരകൾ ചുരുളഴിഞ്ഞുവരുന്നു. അടുത്തുവരുന്ന ഉദയത്തിനായി പ്രകൃതിമുഴുവനും പ്രതീക്ഷയോടെ കാത്തിരിക്കുന്നത്. സഭയ്ക്ക് സർവ്വാംഗവുമടക്കി മൗനമുദ്രയണിഞ്ഞ് വ്രതാനുഷ്ഠാനത്തോടെ കാത്തിരിക്കുന്നതിനുള്ള കാലമാണിത്, ഈ കാത്തിരിപ്പിന്റെ മധുരപ്രതീക്ഷയില്ലാതെ സംഗീതവും വർണ്ണവൈവിധ്യ പ്രദർശനവും 'കച്ചവട'വും മാത്രമായാൽ അതു തിരുപ്പിറവിയാകുമോ?

ആശംസാകാർഡുകളുടെ കഥ വേറെ, അവയും തിരുപ്പിറവിയുമായി ബന്ധമില്ലാതാകുന്നുവോ? തിരുപ്പിറവിയ്ക്കുള്ള സ്തുത്യർഹമായ മൗനവ്രതത്തോടെയിരുന്ന് സഭ മനനം ചെയ്യുന്നത് ദിവ്യരക്ഷകൻ തന്റെ അപരിമിത സ്ഥിതിയിൽനിന്നും ഇറങ്ങി ചരിത്രത്തിന്റെയും സമയത്തിന്റെയും പരിമിതികളെ പുൽകുന്ന മഹാരഹസ്യമാണ്. ദൈവപുത്രൻ മനുഷ്യപുത്രനാകുന്നു. മനുഷ്യപുത്രനായി അറിയപ്പെടാനാണ് അവിടുന്ന് അധികം ഇഷ്ടപ്പെടുന്നത് - അതായത് നമ്മിലൊരാളായി ആൾക്കൂട്ടത്തിലെ ഒരു ബിന്ദുവായി ചരിത്രത്തിലലിഞ്ഞുചേരാൻ. അവിടുന്ന് ചരിത്രത്തിന്റെ വിധാതാവും നിയന്ത്രകനുമാണ്. പുറകോട്ട് ആദാംവരെയുള്ള പരമ്പരകൾ താണ്ടിയാലും, അബ്രഹാംമുതൽ യിസ്രായേലിന്റെ തലമുറകൾ പരതിയാലും ദിവ്യരക്ഷകൻ തലമുറകളുടെ താളബന്ധത്തിലെ ഒരു കണ്ണിയായി മാറിയിരിക്കുന്നതു കാണാം. ആ മഹാശൃംഖലയിൽ ചക്രവർത്തിമാരും ഗോത്രത്തലവന്മാരും ഋഷികളും, സാമാന്യരും നല്ലവരും ദുഷ്ടന്മാരും

എല്ലാമുണ്ട്. സമസ്തസൃഷ്ടികളുടെയും പരിത്രാണാർത്ഥം ജനിച്ച രക്ഷകൻ സർവ്വരെയും ആലിംഗനം ചെയ്തിരിക്കുന്നു. ആരും തനിക്ക് അന്യരല്ലല്ലോ!

പൂക്കളും പുൽക്കൊടികളും രാജാക്കളും ജ്യോതിശാസ്ത്ര പഠുക്കളും പാവപ്പെട്ടവരുമെല്ലാം യേശുവിൻെറ ജനനദിവസത്തിനായി കാക്കുന്നു. വ്രതശുദ്ധിയോടും, ആത്മത്യാഗത്തോടും ഹൃദയങ്ങൾ ദുഷ്ട മന:സാക്ഷിയിൽനിന്ന് കഴുകി വെടിപ്പാക്കിയുമാണോ നാം ഉണ്ണിയേശുവിനെ കാണാനൊരുങ്ങുന്നത്?

യേശുവേ, നീ എന്നിൽ ഉദയം ചെയ്യണമേ. നീ മൂലം സകല കന്മഷങ്ങളിൽനിന്നും മുക്തിനേടി പ്രകാശപൂരിതമായി വിളക്കുപോലെ ഞാൻ ശോഭിക്കണമേ!

## ജനനപ്പെരുന്നാൾ
## (ഡിസംബർ 25)
## (വി. മത്തായി 2: 1 - 12; വി. ലൂക്കോസ് 2: 15 -20; വി. യോഹ 1: 1- 18)

കാത്തുകാത്തിരുന്ന ചരിത്രപരവും ചരിത്രാതീതവുമായ അനർഘമുഹൂർത്തം വരവായി. കല്ലട്ടാവിൽ ദൈവപുത്രൻ കന്യകമാതാവിൻെറ മടിയിൽ ശിശുവായിക്കാണപ്പെടുന്നു.

(1) എക്കാലത്തെയും ദരിദ്രരും, കിടപ്പാടമില്ലാത്തവരും, അവഗണിക്കപ്പെട്ടവരും അവരോടുംകൂടെ തിരുകുടുംബമുണ്ട്. ആഴ്ചതോറും 'ചെക്കപ്പ്', ഡോക്ടർ പറഞ്ഞ തീയതിക്ക് ഒരാഴ്ചമുമ്പുതന്നെ അഡ്മിറ്റാക്കുന്നതിനുള്ള സന്നാഹങ്ങളൊക്കെയുള്ള ഇന്ന് ഗർഭിണിയായ മറിയാമിൻെറ കഴുതപ്പുറത്തുള്ള യാത്ര മനസ്സിലാക്കാൻ പാടായിരിക്കും. ദൈവപുത്രൻെറ ദാരിദ്ര്യത്തെപ്പറ്റി നാം ഗാനങ്ങൾ ചമച്ച് അഞ്ച് പീസ് ഓർക്കസ്ട്രായുടെ അകമ്പടിയോടെ മധുരമായോ, കോലാഹലമായോ പാടിയിട്ട് "തകർപ്പൻ ക്രിസ്സുമസ്സാ' യി എന്ന് അഭിമാനിക്കാറില്ലേ? ദൈവപുത്രൻെറ ദരിദ്രജനന വാർത്തയും ദൃശ്യവും നമ്മിൽ മനുഷ്യസ്നേഹത്തിൻെറ സഹാനുഭൂതിയുടെയും പങ്കുവയ്ക്കലിൻെറയും നീർച്ചാലുകൾ പുറപ്പെടുവിക്കുമോ?

(2) രാജാക്കന്മാർക്ക് സംഭ്രമവും, ദരിദ്രനാരായണർക്ക് കുതൂഹലവുമുളവാക്കിയ തിരുജനനവാർത്ത നമ്മുടെ കാതിലും കരളിലെത്തുമ്പോൾ നാമതിനോട് പ്രതികരിക്കുമോ? ആ പ്രതികരണത്തിൻെറ രൂപഭാവങ്ങൾ എന്തൊക്കെയായിരിക്കും. ഈ വാർത്തകേട്ട ആജപാലർ നിർദ്ദിഷ്ടദിക്കിലേക്കോടി. താരങ്ങൾ വഴികാട്ടിയ വീഥിയിലൂടെ നീങ്ങിയ ശാസ്ത്രജ്ഞരും അവിടെയെത്തി. പൈതലിനെ ദർശിച്ച പണ്ഡിതരിലും പാമരരിലുമുണ്ടായ ഗതിമാറ്റവും ശൈലീമാറ്റവും മറ്റും നാം ശ്രദ്ധിക്കുമോ? അവർ തുടർന്നും പഴയതൊഴിൽ തന്നെ ചെയ്തു ജീവിക്കുമായിരിക്കും. പക്ഷെ അവർ പഴയ ആളുകളല്ല!

(3) സർവ്വജനത്തിനുള്ള ഈ ആഹ്ലാദവാർത്ത നമുക്ക് സന്തോഷവാർത്തയാണോ? നാം ക്രിസ്തുമസിൽ സന്തോഷിക്കുന്നെങ്കിൽ സന്തോഷിപ്പിക്കുന്നത് എന്തുകൊണ്ട്. ആ സന്തോഷം പൂർണ്ണമായി, നിറഞ്ഞ് അന്യരിലേക്കൊഴുകി, അവരിലെ ദുഃഖം നീക്കി സന്തോഷമാക്കുമോ?

(4) ദിവ്യരക്ഷകൻെറ ജനനത്തിൻെറ ആഹ്ലാദം പങ്കിടുന്നതിനിടയ്ക്ക് ശ്രദ്ധിക്കപ്പെടേണ്ട രണ്ടു കഥാപാത്രങ്ങളുണ്ട് - മറിയാമും യൗസേഫും. അവർക്ക് എല്ലാം സ്വസ്ഥതയായിട്ടില്ലെന്ന് അനന്തര സംഭവങ്ങൾ വെളിവാക്കുന്നുണ്ട്. വീണ്ടും പ്രയാണം ആരംഭിക്കുകയാണ് - രാജാവിനെ ഭയന്ന് മിസ്രയിമിലേക്കുള്ള പലായനം.

## യൽദോയ്ക്കുഷേം ഒന്നാം ഞായർ
## (ഡിസംബർ 27)
## (വി. മത്തായി 2: 9 -15 , 19 -25)

പൂർവ്വദിക്കിൽനിന്നെത്തിയ "വിദ്വാൻമാർ" ആരായിരുന്നു. രാജാക്കന്മാരോ, പുരോഹിതന്മാരോ, ശാസ്ത്രജ്ഞരോ? മനുഷ്യരുടെ ഭാവനാവിലാസത്തിൽ അവർക്ക് ചില ഊരും പേരുമൊക്കെ നൽകിയിട്ടുണ്ടെങ്കിലും അവർ കിഴക്കുനിന്നും വന്നു എന്നല്ലാതെ സുവിശേഷം മറ്റൊന്നും പറയുന്നില്ല. സൂര്യോദയത്തിൻെറ നാട്ടിൽനിന്നാണവരുടെ വരവ്. സത്യാന്വേഷികളായ അവർ, വിജ്ഞാനികളും സാഹസികരും ദിവ്യശിശുവിൻെറ ദർശനത്താൽ ജന്മസാഫല്യം നേടാനുള്ളവരുമായിരുന്നു.

വാനനിരീക്ഷണം നടത്തുന്ന ജോതിശാസ്ത്രജ്ഞന്മാരായതുകൊണ്ടാണ് ഒരു അസാധാരണനക്ഷത്രത്തിൻെറ ഉദയവും പ്രഭാവലയവും അവരെ ആകർഷിച്ചത്. മണ്ണിൽനിന്നും വിണ്ണിലേക്കും, പ്രകൃതിയിൽനിന്നും പ്രകൃത്യാതീതമായതിലേക്കും സൃഷ്ടിയിൽനിന്നും സ്രഷ്ടാവിങ്കലേക്കുമാണവരുടെ ശാസ്ത്രകഞ്ചുകമായ സൂക്ഷ്മദൃഷ്ടി പകരുന്നത്. ശാസ്ത്രമെന്നും ശാസ്ത്രീയമെന്നും കേട്ടാൽ അത് "മതനിരപേക്ഷ" മാണെന്നും, ശാസ്ത്രത്തിൻെറ കണ്ടെത്തലുകളും ഈശ്വരവിശ്വാസത്തിൻെറ ഭീഷണിയുയർത്തുമെന്നുള്ള ഭീതി അല്പജ്ഞാനികളുടേതാണ്. ദൈവം സൃഷ്ടിച്ച പ്രപഞ്ചത്തിലെ അത്ഭുതപ്രതിഭാസങ്ങളെ, ദൈവദത്തമായ അന്വേഷണ ത്വരയുപയോഗിച്ച് കണ്ടെത്തുകയും, യോഗ്യമായ കാര്യങ്ങൾക്ക് അവ ഉപയുക്തമാക്കുകയുമാണ് ശാസ്ത്രധർമ്മം.

പൂർവ്വദിക്കിൽനിന്നെത്തിയവർ ജ്യോതിശാസ്ത്രജ്ഞന്മാരും, പുരോഹിതന്മാരും വിജ്ഞാനദാഹികളുമാണെന്നുവേണം കരുതാൻ. അവർക്ക് "അറിവ്" എന്നതിന് വേദശാസ്ത്രപരം, ലൗകികം (secular) എന്ന പിരിവുകളില്ല. ദൈവത്തിൽനിന്നും അറിവ് ഒഴുകിവരുന്നു. അറിവ് ദൈവത്തിലേക്കു നയിക്കുന്നു എന്നത് അവർക്ക് അറിവിൻെറ തത്വശാസ്ത്രമായിരിക്കണം. അല്പം ശാസ്ത്രീയപഠനം ലഭ്യമായാൽ പിന്നെ ഈശ്വരൻ അപ്രസക്തമായിപ്പോയി എന്നു ചിന്തിച്ചു വശാകുന്നവർ അറിയേണ്ടതുപോലെ അറിവ് പ്രാപിച്ചിട്ടില്ല എന്നു സ്പഷ്ടം.

പൂർവ്വവിശ്വാസികളായ വിദ്വാന്മാരെ അത്ഭുത

നക്ഷത്രം നയിച്ചു. അവർ ബേത്‌ലഹേമിലെത്തി, ശിശുവിനെ വന്ദിച്ച് കാഴ്ചകളർപ്പിച്ചു. ശാസ്ത്രം, സകല ജ്ഞാനത്തിന്റെയും ശ്രോതസ്സിന്റെയും മുമ്പിൽ നമ്രശിരസ്കമായിരിക്കുന്നു! ശ്രദ്ധേയമായ മറ്റൊരു സംഗതി, അവരെ വീണ്ടും മാർഗ്ഗനിർദ്ദേശം നൽകി വഴി തിരിച്ചു വിടുന്നതും ദൈവമാണ്. മറ്റൊരു വഴി മടങ്ങാനാണവർക്കു നിയോഗം. സ്വാർത്ഥമതിയും അധികാര മോഹിയുമായ രാഷ്ട്രീയക്കാരന്റെയും ഭൂപതിയുടെയും കുടില കല്പനകൾക്കനുസരിച്ച് തങ്ങളുടെ പഠനവും ഗവേഷണഫലങ്ങളും ഉപയോഗപ്പെടുത്തേണ്ടവർ അവർ കൊട്ടാരത്തിലായിരുന്നെങ്കിൽ എന്തായേനെ! തങ്ങൾക്കു അതാതു സമയത്തു ലഭിച്ച ദിവ്യദർശനം ശ്രവിച്ചുമാത്രം പുരോഗമിക്കുന്ന ശാസ്ത്രജ്ഞന്മാർ എക്കാലത്തെയും ശാസ്ത്രവിദ്യാർത്ഥികൾക്കു മാതൃകയല്ലേ? ലോകരക്ഷകൻ മനുഷ്യനായി എത്തിയപ്പോൾ തിരുകുടുംബം നേരിട്ട ബുദ്ധിമുട്ടുകൾ നമ്മുടെ ശ്രദ്ധയിൽപ്പെടുമോ? ഇത്തരം ബുദ്ധിമുട്ടിലിരിക്കുന്നവരെ തുണയ്ക്കുന്ന ദൈവത്തോടു ചേർന്നു പ്രവർത്തിക്കാൻ നമുക്കു ചുമതലയില്ലേ?

## യൽദോയ്ക്കുശേഷം രണ്ടാം ഞായർ
## (ജനുവരി 5)
## വി. ലൂക്കോസ് 2: 40 - 52

"പൈതൽ വളർന്നു, ആത്മാവിൽ ബലപ്പെട്ടു; ദൈവകൃപയും അവന്റെമേൽ ഉണ്ടായിരുന്നു"- ലൂക്കാ ഒതുക്കിയ ചുരുക്കം വാക്കുകളിൽ ഒരു കുട്ടിയുടെ വളർച്ചയുടെ അനുകരണീയമായ ദൃഷ്ടാന്തം നമുക്കു മുമ്പിൽ അവതരിക്കപ്പെട്ടിരികുന്നു. ജ്ഞാനത്തിലും കായബലത്തിലും ദൈവകൃപയിലും അനുഗ്രഹത്തിലും രക്ഷിതാക്കളുടെ മേൽനോട്ടത്തിൽ കുട്ടികൾ വളർന്നു വരുന്നു എന്നുറപ്പാക്കിയില്ലെങ്കൽ അവരുടെ വളർച്ച ഭാഗികമോ, വികലമോ ആവാനാണ് സാദ്ധ്യത. ജ്ഞാനം യഹോവാഭക്തിയിൽ ആരംഭിക്കേണ്ടതാണല്ലോ. ദൈവകൃപയിലും മാതാപിതാക്കളുടെ പ്രാർത്ഥനാപൂർവ്വമായ പരിപാലനയിലും വളരുന്ന കുരുന്നുകൾ അനുഗ്രഹീതരാണ്. അങ്ങനെ വളരാൻ അന്തരീക്ഷം ലഭിക്കാത്ത കുട്ടികളുടെ എണ്ണം കൂടുതലാണ് എന്നത്, ഇന്ന് ചുറ്റുപാടും കാണുന്ന താളപ്പിഴകളുടെ ഒരു പ്രധാന നിമിത്തമല്ലേ?

മാതാപിതാക്കളും മക്കളും ഒരുക്കത്തോടെ ദേവാലയത്തിലേക്കു നീങ്ങുന്ന കാഴ്ച ആരെയും ആനന്ദിപ്പിക്കും. ബാലനായ യേശു പതിവുപോലെ യൗസേഫിനോടും മറിയാമിനോടുമൊപ്പം യെരുശലേമിലേക്കു പോയി, പെസഹാപെരുനാൾ കൂടാൻ, തന്റെ പിതാവിന്റെ ഭവനമാണത്. അതുകൊണ്ടാണ് മറ്റുള്ളവർ വന്നകാര്യം പൂർത്തിയാക്കിപ്പോയിട്ടും ദേവാലയത്തിൽ തങ്ങിയത്. ദേവാലയത്തെപ്പറ്റി "എന്റെ പിതാവിന്റെ ഭവനമാണിത്" എന്നൊരു കാഴ്ചപ്പാട് നമുക്കും ഉണ്ടാകേണ്ടതല്ലേ?

"കർത്താ തന്നോടു സംസാരിക്കേണ്ടവരെല്ലാം സഭയിൽ വരുകട്ടെ" എന്ന ആദേശപ്രകാരം ദൈവത്തെ ദർശിക്കാനും, തന്നോടു സംസാരിക്കാനുമാഗ്രഹിക്കുന്നവർ ദേവാലയ (സഭ) ത്തിലേയ്ക്കു വരട്ടെ! യൗസേഫും മറിയാമും ചെയ്തതും അതുതന്നെ. യേശുവിന്റെ പുനഃദർശനം അവർക്കു ലഭിച്ചതും ദേവാലയത്തിൽതന്നെ.

കുട്ടികൾക്ക് മതപരവും ആരാധനാപരവുമായ പരിശീലനവും ധാർമ്മിക അഭ്യസനവും യഥാകാലം ലഭിക്കുന്നില്ലെങ്കിൽ, അവർ "ദൈവമില്ലാത്ത" വരായിത്തീരുന്നതുകണ്ട് ഒന്നും ചെയ്യാനാവാതെ ദുഃഖിക്കേണ്ടിവരും. ബാല്യകാലത്ത് സ്വഭവനത്തിൽ ലഭിച്ച ധാർമ്മിക അഭ്യസനത്തിന്റെ ഒരുമുഖമാണ് യരുശലേം ദേവാലയത്തിൽ ബാലനായ യേശു മതപണ്ഡിതന്മാരുമായി സംവാദത്തിൽ ഏർപ്പെടുന്ന രംഗത്ത് ദൃശ്യമാകുന്നത്"

യൗസേഫിനും മറിയാമിനുമുണ്ടായ "നോട്ടപ്പിശക്" അവർക്ക് ഏറെ മനഃക്ലേശത്തിന് കാരണമായി. മകനെ "അന്വേഷിക്കാൻ" അവർ മറന്നു പോയി. കണ്ണും കാതും, വാത്സല്യവും ശാസനയും, മാതൃകയുമെല്ലാം കുട്ടികളിൽ അർപ്പിച്ചില്ലെങ്കിൽ മാതാപിതാക്കൾ കുറ്റക്കാർ തന്നെയാണല്ലോ!

## ദനഹായുടെ ശേഷം ഒന്നാം ഞായർ
## (ജനുവരി 12)
## വി. മത്തായി 4: 12 - 22

1. യോഹന്നാൻസ്നാപകൻ ശുശ്രൂഷ സമാപിപ്പിച്ചിടത്ത് യേശുതന്നുരാൻ ആരംഭിക്കുന്നു. മുന്നോടി ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവകുഞ്ഞാടിന് പാതയൊരുക്കിയശേഷം വണങ്ങി പിൻവാങ്ങുകയാണ്. ജനങ്ങളെ മാനസാന്തരത്തിലേക്കു വിളിക്കുകയും അധർമ്മികളെ വെല്ലുവിളിക്കുകയും ചെയ്ത പ്രൗഢശബ്ദം മിണ്ടടങ്ങി കാരിരുമ്പഴിക്കുള്ളിലായിരിക്കുന്നു. മിഷനറിക്കു ലഭിക്കുന്ന പ്രതിഫലം! ഇച്ഛരിച്ചും, സ്ഥാനമാനങ്ങൾ തേടിയും, പ്രൗഢിപ്രദർശിപ്പിച്ചും, ലോകത്തിനു ഹിതകരമായ സേവനം ചെയ്തും കൃതാർത്ഥതയടയുന്ന മിഷനറിമാരും മിഷൻശൈലികളും അമ്പേ പരാജയപ്പെടുന്നതിന്റെ കാരണംതേടി ദൂരെ പോകേണ്ടതില്ല. യോഹന്നാന്റെ ത്യാഗമനസ്ഥിതി എങ്ങുപോയ് മറഞ്ഞു!

2) അബ്രാഹാം സ്വദേശം വിട്ടിറങ്ങിയതുപോലെ യേശുവും നസ്രേത്തിൽനിന്നു പുറപ്പെട്ടു. പരസ്യശുശ്രൂഷയ്ക്കു തുടക്കമായി. മുന്നോടിയുടെ വാക്കുകൾക്കിവിടെ പുനർജ്ജനിയാണ്. "ദൈവരാജ്യം സമീപിച്ചിരിക്കുന്നു; മാനസാന്തരപ്പെടുവിൻ," പാപങ്ങളിൽ നിന്നും മനുഷ്യരെ വീണ്ടെടുക്കുകയാണ് രക്ഷകന്റെ ജോലി. മനുഷ്യർക്ക് അവരുടെ തെറ്റുകൾ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുകയും, അതിൽനിന്നും പിന്തിരിപ്പിക്കുകയും വീണ്ടെടുക്കുകയും ചെയ്ത ഈ ജോലി തന്നെയാണ് സഭയ്ക്കും. അല്ലാതെ തെറ്റുകളെയും തെറ്റുകാരെയും വിഴുങ്ങി, "accommodate" ചെയ്ത്, എല്ലാ വരുടെയും മുമ്പിൽ "നല്ലപിള്ള" ചമഞ്ഞ് ആരെയും പിണക്കാതെ സ്വന്തം കാര്യം നേടുന്നതല്ല.

മശിഹാ വന്നെത്തുന്ന സ്ഥലം ഇരുട്ടറയായാലും ആവിടം പ്രകാശംകൊണ്ടു നിറയും - സെബുലൂൻ - നഫ്താലി ദേശങ്ങൾപോലെ. ഹൃദയാന്ധകാരത്തിൽ മുഴുകികഴിയുന്നവർ പ്രകാശം കാണുന്ന ദിക്കിലേക്ക് നോക്കണം. അതിനു നേരെ ഓടണം. വെളിച്ചം അവരുടെമേലും പ്രകാശിക്കും. അന്ധകാരത്തിൽതന്നെ കഴിഞ്ഞുകൂടിക്കൊണ്ട് വെളിച്ചത്തെ അവഗണിച്ചും നിരാകരിച്ചും, അന്ധകാരത്തിന് ആനുകാലിക നിർവ്വചനം തേടുന്ന ലൗകികത അന്യരെയും വഴിപിഴപ്പിക്കാൻ പോരുന്നതാണ്.

3) യേശു പ്രേഷിതരെ പേർചൊല്ലി വിളിച്ചു തുടങ്ങുന്നു. മിഷനറി "ജീവിച്ചു" തുടങ്ങുമ്പോൾ പലരും അതിലേക്കാകർഷിക്കപ്പെടും. യേശുവിന്റെ ഒരുവാക്കും ഒരുനോക്കും മതിയായിരുന്നു ശിഷ്യരെ ആകർഷിക്കാൻ. കച്ചവടമനസ്ഥിതി തീരെയില്ലാത്ത ആത്മാർത്ഥതയുടെ തിളക്കംമാത്രമേയുള്ളൂ ആ കണ്ണുകളിൽ.

ആ വിളിയുടെ അലകൾ ഇന്നും നമ്മുടെ കാതുകളിലും ഈ വായുവിലും തങ്ങിനില്ക്കുന്നു. "ഞാൻ നിങ്ങളെ മനുഷ്യരെ പിടിച്ചെടുക്കുന്നവരാക്കും", ഈ വിളികേൾക്കാനും പ്രതികരിക്കാനും ഹൃദയങ്ങൾ ഉണരുന്നില്ല എന്നതാണ് സഭയുടെ ഇന്നത്തെ ഗുരുതരമായ പ്രതിസന്ധി. നിബന്ധനകളോടെയല്ല ശിഷ്യർ പ്രതികരിച്ചത് എന്നത് ശ്രദ്ധേയമാണ്! "അവർ സകലവും ഉപേക്ഷിച്ച് തന്നെ അനുഗമിച്ചു!

















# വിശ്വവിഖ്യാതൻ പൗലൂസ് മാർ ഗ്രീഗോറിയോസ്

പ്രൊഫ. ഡോ. എം. പി. ചാക്കോ, മാളികയിൽ, പാത്താമുട്ടം



വിജ്ഞാനി, വിശ്രുത ദാർശനികൻ, പ്രഗത്ഭ പ്രഭാഷകൻ, ലോക സമാധാന പോരാളി ഓർത്തഡോക്സ് സഭയുടെ ഡൽഹി ഭദ്രാസനാധിപൻ, ലോകസഭാ കൗൺസിലിന്റെ മുൻ പ്രസിഡൻറ്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പൽ, ഗുരു പ്രവീണൻ എന്നീ നിലകളിൽ നിരവധി വ്യക്തമുദ്ര ചാർത്തിയ ദേഹമാണ് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി. എടുത്തുചാടി ഒന്നിലും പ്രവർത്തിക്കാതെ സമാധാനപൂർവ്വം ആലോചിച്ച് ഉചിതമായ തിരുമാനങ്ങൾ ഉചിതമാംവിധം ആവശ്യാനുസൃത വേഗതയിൽ എടുത്ത് കാര്യക്ഷമതയോടെ അവയെ കർമ്മങ്ങളാക്കി മാറ്റുന്നതിൽ അനിതരസാധാരണമായ പ്രാഗത്ഭ്യം അദ്ദേഹം പ്രകടിപ്പിച്ചിരുന്നു. ദാർശനികവും ദൈവശാസ്ത്രവേദശാസ്ത്ര സംബന്ധവുമായ പ്രഭാഷണങ്ങൾ വഴി വിജ്ഞാനം ലോകജനതയ്ക്കു പകർന്നു കൊടുക്കുന്നതിൽ തിരുമേനി ബദ്ധശ്രദ്ധനായിരുന്നു. തത്വാതിഷ്ഠിതവും, സത്ഗുണ സമ്പൂർണ്ണ ജീവിതംകൊണ്ട് പ്രോജ്ജ്വലപൗരുഷവീരസുത ലോകത്തിൽ ജീവിച്ചിട്ടുള്ളവരെ അത്ഭുതസ്മിതരായി ആദരവോടെ നാം വീക്ഷിക്കുന്നു. ആധുനിക മലങ്കര ഓർത്തഡോക്സ് സഭ ആഗോള ക്രൈസ്തവ സമൂഹത്തിനും ലോകത്തിനു മുഴുവനായും നൽകിയ നിസ്തുല സംഭാവനയാണ് പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി.

യെശയ്യാപ്രവചനം 49-ാം അദ്ധ്യായം മുഴുവൻ വായിച്ചപ്പോൾ അവിടെ പറയപ്പെട്ടിരിക്കുന്ന അനുഗ്രഹങ്ങൾ എന്നെ അത്ഭുതപ്പെടുത്തി. ഈ അനുഗ്രഹങ്ങൾ എല്ലാം തന്നെ എന്റെ വന്ദ്യഗുരുഭൂതനായ അഭിവന്ദ്യ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിക്കു ലഭിച്ചിരുന്നു എന്ന് ഞാൻ പരിപൂർണ്ണമായി വിശ്വസിക്കുന്നു.

ഇതിൽ ഒന്നാമത്തെ അനുഗ്രഹം ഇപ്രകാരമാണ്.

'ഞാൻ നിന്നെ ജാതികൾക്ക് പ്രകാശമാക്കി വച്ചിരിക്കുന്നു'

ഇതു തന്നെ മറ്റൊരു version അനുസരിച്ച് ഇങ്ങനെയാണ്: "രാജ്യങ്ങൾക്ക് വെളിച്ചമാകാൻ ഞാൻ നിന്നെ നിയമിച്ചിരിക്കുന്നു." പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി വെളിച്ചം ആയിരുന്നു എന്നുള്ള കാര്യത്തിൽ തർക്കമില്ല. "ജാതികൾക്ക് രക്ഷയെ വെളിപ്പെടുത്തുന്ന വെളിച്ചം" (ലൂക്കൊ. 2: 32) എന്നത് ഒരു വ്യക്തിക്ക് നൽകപ്പെടാവുന്ന പരമമായ മഹത്വം എന്നു പറയാം. "ജാതികൾ നിന്നെ പ്രകാശത്തിലേയ്ക്കും രാജാക്കന്മാർ നിന്റെ ഉദയശോഭയിലേക്കും വരും.". ജാതികൾ നിങ്ങളുടെ പ്രകാശത്തിലേക്കു വരും, രാജാക്കന്മാർ പോലും നിങ്ങളുടെ വെളിച്ചത്തിലേക്കു വരും. ചിന്തിച്ചു നോക്കുക! ജാതികളും രാജ്യങ്ങളും തിരുമേനിയുടെ അറിവിൻ പ്രോജ്ജ്വല പ്രകാശത്തിലേക്ക് (The dazzling incandescent wisdom) വന്നില്ലേ!

ഒരുവൻ ലോകത്തിന്റെ വെളിച്ചമായിരിക്കുമ്പോൾ മറ്റുള്ളവർ വന്ന് ആ വെളിച്ചത്തിൽ ഉല്ലസിക്കും. യോഹന്നാന്റെ സുവിശേഷം 3 -ാം അദ്ധ്യായത്തിൽ യോഹന്നാൻ സ്നാപകനെക്കുറിച്ചു പറഞ്ഞിരിക്കുന്നത് 'യെരുശലേമും, യഹൂദ്യമുഴുവനും, യോർദ്ദാൻ പ്രദേശവും അവന്റെയരികിൽ ചെന്നു' എന്നാണ്. എന്തുകൊണ്ടാണ് ലോകരാഷ്ട്രങ്ങളും ഭരണാധിപന്മാരും പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയോട് വിധേയത്വം കാണിച്ചത്? "അവൻ ജ്വലിച്ചു പ്രകാശിക്കുന്ന വിളക്കായിരുന്നു" എന്നുള്ളതുകൊണ്ടാണ്.

പ്രകാശം എന്തു ചെയ്യുന്നു; അത്, കാണാനുള്ള കഴിവ് തരുന്നു. ക്രിസ്തീയത്വം എന്നു പറയുന്നത് ആരാലും അറിയപ്പെടാതെ അടച്ചുമൂടിവയ്ക്കപ്പെടേണ്ട രത്നമല്ല. ഒരുവന്റെ ക്രിസ്തീയത്വം അപരർക്കനുഭവഗോചരമായിത്തീർന്നേ പറ്റു. ക്രിസ്തീയത്വം പള്ളിമതിലിനകത്തുമാത്രം പ്രദർശിപ്പിക്കേണ്ടതും പുറത്തേക്കു കൊണ്ടു പോകുവാൻ സാധ്യമല്ലാത്തതുമായ പുരാണ വസ്തുവല്ല. അത്തരം ഒരു ക്രിസ്തീയത്വം ലോകത്തിന് ഉപകാരപ്രദമായിരിക്കയില്ല. ലോകത്തിലെ ദൈനംദിന സംഭവങ്ങളിൽ, ക്രൈസ്തവനിൽനിന്ന് ക്രിസ്തുമത മാഹാത്മ്യം ലോകം അറിഞ്ഞറിഞ്ഞു വരണം. ദീപമാണെങ്കിൽ ശോഭിക്കണം. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി ദീപം ആയിരുന്നു. ആ ദീപം ശോഭിക്കുക തന്നെ ചെയ്തു.

ക്രിസ്ത്യാനി എങ്ങനെ ശോഭിക്കണം? മനുഷ്യർ നമ്മുടെ നല്ല പ്രവൃത്തികൾ കാണത്തക്കവണ്ണം. നമ്മുടെ നല്ല പ്രവൃത്തികൾ മറ്റുള്ളവർ കാണേണ്ടത് നമ്മുടെ മഹിമയ്ക്കല്ല. പ്രത്യുത അവരുടെ ധാർമ്മിക വളർച്ചയ്ക്കത്രെ. Not for our ostentation but for their edification. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി മേൽപറയപ്പെട്ടപ്രകാരം ശോഭിച്ചു.

ഇത്രയേറെ പ്രശസ്തനും പ്രഗത്ഭനും ആയിരുന്ന തിരുമേനിയിൽ യാതൊരുവിധ പ്രതാപപ്രകടനോത്സുകതയും ഇല്ലായിരുന്നു. പിന്നെയോ താഴ്മയും വിനയവും ആണ് ഉണ്ടായിരുന്നത്. മഹാകവി കാളിദാസൻ പറയുംപോലെ:

മരങ്ങൾ താഴുന്നു ഫലോത്ഗമത്തിനാൽ
ഘനം നമിക്കുന്നു നവാംബു സഞ്ചയാൽ
സമൃദ്ധിയാൽ സത്തരഹങ്കരിക്കയില്ല

പരോപകാരികൾക്കിതുതാൻ ലക്ഷണം.

1922 ഓഗസ്റ്റ് 9-ാം തീയതി തൃപ്പൂണിത്തുറയിൽ ജനിച്ച പൌലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനി തന്റെ 16-ാമത്തെ വയസ്സിൽ ഫസ്റ്റ് ക്ലാസിൽ സ്കൂൾ ഫൈനൽ പാസ്സായി. തുടർന്നു പഠിക്കുന്നതിനുള്ള അനുകൂല സാഹചര്യം ഇല്ലാതെ പ്രതികൂല സാഹചര്യം മാത്രം നിന്നതിനാൽ തിരുമേനി ദുഃഖിതനായി. മഹാനായ ബാബർ ചക്രവർത്തി രാജ്യഭാരം ഏറ്റെടുത്ത സന്ദർഭത്തിൽ ഭീകരമായ പ്രതികൂല സാഹചര്യങ്ങൾ ഉണ്ടായിരുന്നതായി ചരിത്രകാരന്മാർ സാക്ഷ്യപ്പെടുത്തുന്നു. Just like a King on a Chess board moved from place to place and buffeted like pebbles on the sea shore. എന്നാൽ തിരുമേനിക്ക് അന്നുണ്ടായിരുന്ന പ്രതികൂല പരിതസ്ഥിതികളെ ശ്രീകര പരിതസ്ഥിതികളാക്കി മാറ്റുവാൻ തന്റെ വിപദി ധൈര്യവും, ആത്മധൈര്യവും, സർവ്വോപരി ദൈവാശ്രയും തന്നെ സഹായിച്ചു. "പുരാതനനായ ദൈവം നിന്റെ സങ്കേതം, കീഴെ ശാശ്വത ഭുജങ്ങൾ ഉണ്ട് (ആവർത്തനം 33: 27) എന്നുള്ള അചഞ്ചലമായ വിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു. സുപ്രസിദ്ധ ആംഗ്ലേയ കവി Tennyson പറയുന്നത് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയെ ഉദ്ദേശിച്ചായിരുന്നോ എന്നു തോന്നിപ്പോകുന്നു.

"So pass I hostel, hall and range By bridge and ford, by park and pale All armed I ride, whatever be tide until I find the holy grail".

അങ്ങനെ തൃപ്പൂണിത്തുറയിൽനിന്നും ആധ്യാത്മിക വേദിയിലേക്കും, ലോകവേദികളിലേക്കും അദ്ദേഹം ഉയർത്തപ്പെട്ടു. ആധ്യാത്മിക ജീവിതത്തോട് ചെറുപ്പത്തിൽ തന്നെ ഇഷ്ടം തോന്നിയിട്ടുണ്ട്. ആയതിന് ബാല്യത്തിൽ അമ്മയുടെ സൽപ്രേരണകൾ ധാരാളമായി ലഭിച്ചിട്ടുണ്ട്. കൂടാതെ ആധ്യാത്മിക ജീവിതത്തിലേക്ക് തന്നെ അടുപ്പിച്ചതും, കയറ്റിയതും, പിച്ചവെപ്പിച്ചതും തൃപ്പൂണിത്തുറ നടമേൻ പള്ളിയിലെ ഫാദർ പി. കെ. സ്ലീബാ കോർ എപ്പിസ്കോപ്പാ ആയിരുന്നു എന്ന്, ലോകവേദികളിൽ പ്രശസ്തനായ തിരുമേനി മെത്രാപ്പോലീത്താ ആയതിനുശേഷവും, നിരന്തരം കൃതജ്ഞതയോടെ സ്മരിക്കുകയും, ആയത് ഗുരുവിനോടുള്ള സ്നേഹബഹുമാനാദികളോടെ, ഉച്ചൈസ്തരം ഉദ്ഘോഷിക്കുകയും ചെയ്യുമായിരുന്നു എന്നുള്ളത് അനുകരണീയമായ ഒരു സ്വഭാവ വൈശിഷ്ട്യം ആകുന്നു.

ആധുനിക ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഉയർച്ചയ്ക്കും വളർച്ചയ്ക്കും ആയതിനെ B. D. ഡിഗ്രി കോളജാക്കി ഉയർത്താനും അക്ഷീണം പരിശ്രമിച്ച മഹദ്‌വ്യക്തികളിൽ ഒരാളാണ് തിരുമേനി. നമ്മുടെ വൈദീകരൊക്കെയും വിജ്ഞാനവും, വിശുദ്ധിയും, വിനയവും ഉള്ളവരായിരിക്കണം. എന്ന് തിരുമേനിക്ക് നിർബന്ധമുണ്ടായിരുന്നു. The minister who is indolent, unstudious and unscholarly, dishonours God, discredits the ministry and destroys himself. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ Principal എന്ന നിലയിൽ ആ സ്ഥാപനത്തിന് അന്താരാഷ്ട്ര പ്രശസ്തി കൈവരുത്തുവാൻ തിരുമേനിക്കു സാധിച്ചു.

പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനി സത്യത്തിനോ, തത്വത്തിനോ, അണുമാത്രമെങ്കിലും കോട്ടം തട്ടാതെ മലങ്കര സഭയുടെ സ്വയം ശീർഷകത്തേയും സ്വാതന്ത്ര്യാഭിമാനങ്ങളേയും സത്യവിശ്വാസത്തേയും സംരക്ഷിക്കുവാൻ വിശ്രമ രഹിതം, പ്രതിപക്ഷ ബഹുമാനത്തോടെ, പോരാടിയിരുന്നു. സ്വാഭിലാഷ നേട്ടത്തിനു വേണ്ടിയോ, അധികാരലബ്ധിക്കു വേണ്ടിയോ ഒന്നും ചെയ്തിട്ടില്ല. മലങ്കര ഓർത്തഡോക്സ് സഭയെ അന്ത്യോക്യൻ സഭയ്ക്ക് അടിയറ വയ്ക്കാനും തുനിഞ്ഞില്ല.

Who never sold the truth to serve the hour
Nor paltered with eternal God for power.

അതേസമയംതന്നെ ലോകസമാധാനപോരാളി ആയിരുന്ന തിരുമേനി സഭയിൽ ശാശ്വത സമാധാനം പുനസ്ഥാപിക്കാൻ ആഗ്രഹിച്ച് അക്ഷീണം പരിശ്രമിച്ചു. പ്രതിപക്ഷ ബഹുമാനത്തോടെ, തത്വങ്ങളിൽനിന്നും വ്യതിചലിക്കാതെ സന്ധി 'ആലോചനകളിൽ ധീരോദാത്ത നേതൃത്വം നൽകി. ആരേയും വ്രണപ്പെടുത്തുന്ന ഒരു വാക്കുപോലും സന്ധി ആലോചനകളിൽ പ്രയോഗിച്ചിട്ടില്ല. തിരുമേനിയുടെ പ്രഗത്ഭപ്രവീണ വാചാലതയിൽ എതിരാളികൾപോലും പ്രകമ്പനം കൊണ്ടു.

Whose life was work, whose language rife
With rugged maxims hour from life
Who never spoke against a foe.

പരിവർത്തന താല്പര്യം ഉള്ള വ്യക്തി ആയിരുന്നു തിരുമേനി. അതതുകാലം ഉണ്ടായിക്കൊണ്ടിരിക്കുന്ന പരിവർത്തനങ്ങൾ ശ്രദ്ധിച്ചു മനസ്സിലാക്കി, കാതലായ കാര്യങ്ങളിൽ ഉറച്ചു നിന്നുകൊണ്ട് അടിക്കുന്ന ഏതു കാറ്റിനും അനുസരിച്ച് സഭയുടെ വിശ്വാസങ്ങൾ ക്രമീകരിക്കാതെ, ഓരോ കാലത്തിനും, ദേശത്തിനും അടിസ്ഥാനപരമായി എന്താണു സാധിക്കാനുള്ളത് എന്ന് സൂക്ഷ്മാന്വേഷണവും, അതു കൈവരുത്തുവാനുള്ള കഴിവും, അതിനനുസൃതമായി പ്രവർത്തിക്കുവാനുള്ള വിഭവങ്ങളും സഭയ്ക്ക് ആവശ്യമാണ് എന്ന് തിരുമേനി വിശ്വസിച്ച് ഉറച്ചിരുന്നു. സഭ, മനുഷ്യന്റെ ആവശ്യങ്ങളിലേക്ക് ആഴമായി ഇറങ്ങിച്ചെല്ലാനും, മനുഷ്യരുടെ വീണ്ടെടുപ്പിനായി കഷ്ടതകൾ സഹിക്കാനും, ലോകത്തിന്റെ ഗതിവിഗതികളിൽ സ്വാധീനം ചെലുത്തുവാനും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാകകൊണ്ട്, സഭയുടെ വിശ്വാസങ്ങളേയും പ്രവർത്തന രീതികളേയും, സമീപനങ്ങളേയുംകുറിച്ച് വലിയ ചിന്തയും, ഗവേഷണവും, ധീരമായ കാൽവയ്പും ആവശ്യമാണ് എന്ന് തിരുമേനി മനസ്സിലാക്കിയിരുന്നു. സഭ സാമൂഹ്യപ്രശ്നങ്ങളെ സമർത്ഥമായി കൈകാര്യം ചെയ്യണം. സഭ പഠിക്കുന്നതും, പഠിപ്പിക്കുന്നതുമായ സഭ ആയിരിക്കണം. വളരെ വ്യക്തമായി, ആധുനിക ഭാഷകളിലും, സാധാരണക്കാരനു മനസ്സിലാകുന്ന ലാളിത്യത്തിലും, സഭ അതിന്റെ വിശ്വാസാചാരങ്ങളെ ഗ്രഹിക്കുകയും ഗ്രഹിപ്പിക്കുകയും ചെയ്യേണ്ടതാണ് എന്ന്

തിരുമേനി വിശ്വസിച്ചുറച്ചിരുന്നു.

എക്യുമെനിക്കൽ രംഗത്ത് ഉജ്ജ്വലതാരമായി പ്രശോഭിച്ചുകൊണ്ടിരുന്ന തിരുമേനി മനുഷ്യസ്നേഹപരമായ പ്രവർത്തനങ്ങളിൽ നിരന്തരം ആകൃഷ്ടനും ആമഗ്നനും ആയിരുന്നു. തികഞ്ഞ ദാർശനീകനും പണ്ഡിതനുമായിരുന്ന തിരുമേനി സർവമത മൈത്രിയുടെ പ്രതീകമായിരുന്നു. വിശ്വമാനവികതയുടെ ദർശനം ഉൾക്കൊള്ളുന്നവയായിരുന്നു അദ്ദേഹത്തിന്റെ ചിന്തകൾ. അദ്ധ്വാനിക്കുന്നവരോടുള്ള അനുഭാവം അദ്ദേഹത്തിന്റെ ഓരോ പ്രവൃത്തിയിലും പ്രതിഫലിച്ചിരുന്നു.

സ്വാർത്ഥതാല്പര്യങ്ങളുടെയോ, ദ്രവ്യാഗ്രഹത്തിന്റേയോ, ദുരധികാര പ്രവണതയുടേയോ പ്രതാപപ്രകടനൌത്സുകതയുടെയോ ചെറിയ പോറൽപോലും ഏൽക്കാത്ത തത്വദീക്ഷയുടെ ഉന്നതശീർഷനായിരുന്നു പൗലൂസ് മാർ ഗ്രീഗോറിയോസ്. യഥാർത്ഥ ദൈവഭക്തിയും, വേദശാസ്ത്ര പാണ്ഡിത്യവും സത്യവിശ്വാസ സംരക്ഷണ വ്യഗ്രതയും, നിസ്വാർത്ഥ സ്നേഹസേവന താല്പര്യവും ഉള്ള മഹൽ വ്യക്തിയായിരുന്നു. അവസാനനിമിഷംവരെ കർമ്മ നിരതനും ആയിരുന്നു.

ദൈവത്തിന്റെ വയലിൽ ലോകം എങ്ങും താണ്ടിയും അക്ഷീണം അവിരാമം കർമ്മം ചെയ്ത് ദൈവത്തിന്റെ വിശ്വസ്ത സേനാനിയെ! അങ്ങയുടെ ശിഷ്യഗണങ്ങളും ആരാധകരുമായ ഞങ്ങൾ നമ്രശിരസ്തരായി പറയുന്നു.

Oh just and faithful knight of God
Ride on! the prize is near.

# പഴയസെമിനാരി ചാപ്പലിൽ അന്ത്യവിശ്രമം

(സ്വ.ലേ.)

നവംബർ 24 നു ഞായറാഴ്ച വെളുപ്പിന് മൂന്നുമണിയ്ക്ക് ഡൽഹി ബാത്ര ആശുപത്രിയിൽ വച്ചു കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ മൃതദേഹം അതിർത്തി രക്ഷാസേനയുടെ പ്രത്യേക വിമാനത്തിൽ 25 നു തിങ്കളാഴ്ച ഏഴുമണിയോടെ കൊച്ചിയിൽ കൊണ്ടുവന്നു. വിമാനത്താവളത്തിൽനിന്ന് എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സു ദേവാലയത്തിലേക്കു വിലാപയാത്രയായി മൃതദേഹം കൊണ്ടുവരിയും ശുശ്രൂഷയ്ക്കുശേഷം പൊതുദർശനത്തിനു വയ്ക്കുകയും ചെയ്തു. അവിടെനിന്ന് വിലാപയാത്രയായി പ്രാർത്ഥനയോടുകൂടി നട്ടാശ്ശേരി സെൻറ് തോമസ് ദേവാലയത്തിൽ കൊണ്ടുവന്നു. പ്രാർത്ഥനയ്ക്കു ശേഷം മൃതദേഹം അലങ്കരിച്ച രഥത്തിലേക്കു മറ്റി. പിന്നീട് എം.ഡി സെമിനാരി കവാടം മുതൽ പഴയ സെമിനാരി ചാപ്പൽവരെ നഗരികാണിക്കൽ നടന്നു. കൃത്യം മൂന്നുമണിക്ക് പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ കബറടക്ക ശുശ്രൂഷ ആരംഭിച്ചു. പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ ഓർമ്മ പെരുനാൾ ദിവസംതന്നെ ദിവംഗതനായ സെമിനാരിയുടെ ആധുനികശില്പിയ്ക്കായുള്ള കബറിടവും ഒറ്റരാത്രികൊണ്ട് സെമിനാരിയുടെ വടക്കുവശത്തു പ്രത്യേകം തയ്യാറാക്കപ്പെട്ടിരുന്നു. എം. ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ കബറിന് വടക്കുവശത്തായി, 'വിശ്വമാനവ' നെയും അഞ്ചുമണിയോടെ നനഞ്ഞ കണ്ണുകളോടെ കബറിലേക്കിറക്കി. സഭയിലെ മിക്ക മേൽപ്പട്ടക്കാർ ഇതര സഭകളുടെ മേലദ്ധ്യക്ഷന്മാർ, രാഷ്ട്രീയ സാമൂഹ്യ നേതാക്കൾ, ആയിരക്കണക്കിനു വിശ്വാസികൾ നൂറുകണക്കിനു വൈദികർ, എന്നിവർ പങ്കെടുത്ത കബറടക്കശുശ്രൂഷയിൽ പ. കാതോലിക്കാ ബാവാ ചരമപ്രസംഗം നടത്തി.

ഡിസംബർ 10-ാം തീയതി ചൊവ്വാഴ്ച മൂന്നു മണിക്ക് സെമിനാരി ആഡിറ്റോറിയത്തിൽ വച്ച് അനുസ്മരണാസമ്മേളനവും, ഡിസംബർ 23-ാം തീയതി തിങ്കളാഴ്ച മുപ്പതടിയന്തിരവും നടത്താൻ പ. കാതോലിക്കാ ബാവയുടെ അധ്യക്ഷതയിൽ ചേർന്ന ആലോചനായോഗം തീരുമാനിച്ചു.

## വാർത്തകൾ വാർത്തകൾ വാർത്തകൾ

### വാർഷിക കോൺഫറൻസ്

എം. ജി. ഒ. സി. എസ്. എം. 88-ാം വാർഷിക കോൺഫറൻസ് 1996 ഡിസംബർ 26 മുതൽ 29 വരെ എറണാകുളം മറിയ പാർക്കിൽ സജ്ജമാക്കുന്ന ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് നഗറിൽ നടക്കും. 'ഒന്നിച്ചുകൂടാം പ്രവർത്തിക്കാം' (സെഫ. 3: 9) എന്നതാണ് ചിന്താവിഷയം. കൂടുതൽ വിവരങ്ങൾക്ക് ഫാ. ജോൺ തോമസ്, എം.ജി.ഒ. സി.എസ്.എം. സെക്രട്ടറി, സ്റ്റുഡൻറ് സെൻറർ കോട്ടയം - 1 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

### അദ്ധ്യാപക പരിശീലന ക്യാമ്പ്

ഡൽഹി മെത്രാസന സൺണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്യാമ്പ് ഒക്ടോബർ രണ്ടിനു നേർത്ത് ഡൽഹി സെൻറബേസിൽ ഇടവകയിൽ വച്ച് നടന്നു. അഭിവന്ദ്യ ജോബ് മാർ പീലക്സിനോസ് അദ്ധ്യക്ഷം വഹിച്ച ക്യാമ്പിൽ മെത്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും 60-ൽ അധികം അദ്ധ്യാപിക - അദ്ധ്യാപകന്മാർ സംബന്ധിച്ചു. ഫാ. പി. കെ.തോമസ്, ഫാ. സജി ഡാനിയേൽ, ഫാ. ഹാം ജോസഫ് തുടങ്ങിയവർ ക്ലാസുകൾക്ക് നേതൃത്വം നൽകി.

### ബാലികാസമാജം വൈസ്പ്രസിഡൻറ്

ഫാ. ഇ. ചെറിയാൻ റ്റി. സാമുവൽ തുമ്പമൺ ഭദ്രാസന ബാലികാസമാജം വൈസ് പ്രസിഡൻറായി നിയമിതനായി.



# പത്രാധിപർക്കുള്ള കത്തുകൾ





പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സു കൊണ്ടു സെപ്റ്റംബർ 24-ാം തീയതി പഴയസെമിനാരി ചാപ്പലിൽ വച്ചു നടത്തിയ ഹൃദയസ്പർശിയായ മദ്ധ്യസ്ഥ പ്രാർത്ഥനയെ പരാമർശിച്ചുകൊണ്ടു ബഹു. ജേക്കബ് കുര്യൻ അച്ചൻ മലങ്കര സഭാ മാസികയുടെ ഒക്ടോബർ ലക്കത്തിൽ എഴുതിയിരിക്കുന്ന എഡിറ്റോറിയൽ പ്രത്യേക പ്രാധാന്യം നൽകി ചിന്തിക്കേണ്ടതായി തോന്നുന്നു.

സഭയുടെ ഐക്യം സഭയോടു സ്നേഹവും കൂറുമുള്ള ഏതൊരു വിശ്വാസിയും ആഗ്രഹിക്കുന്നതാണ്. സഭയിലുള്ള വ്യവഹാരങ്ങൾ ഒരു ഊരാക്കുടുക്കുതന്നെയായിരിക്കുന്നു. നേതൃസ്ഥാനങ്ങളും സ്വന്തലാഭങ്ങളും ഒക്കെ കാംക്ഷിക്കുന്ന ചിലരുടെയൊക്കെ പരസ്യ പ്രസ്താവനകളും അന്യോന്യമുള്ള കുത്തലുകളും എരിതീയിൽ എണ്ണ ഒഴിക്കുന്നതിനു തുല്യമായി തീരുന്നു. തെറ്റുകളും കുറ്റങ്ങളും അന്യോന്യം സൗമ്യമായും ഔദ്യോഗികമായും പറഞ്ഞു തീർക്കുകയും സഭയിൽ അനുരഞ്ജനം വരുത്തുകയുമാണ് ഇപ്പോൾ വേണ്ടത്. അല്ലാതെ കാണുന്നതും കേൾക്കുന്നതുമൊക്കെ പത്രങ്ങളിലൂടെയും മറ്റും പുറത്തുവിട്ടുകൊണ്ടിരുന്നാൽ അതു പാവപ്പെട്ട വിശ്വാസികളുടെ ഇടയിൽ ചിന്താക്കുഴപ്പത്തിനു കാരണമാവുകയും സഭയുടെ വളർച്ചയെ ബാധിക്കുകയും ചെയ്യും.

ഫാ. ഡോ. എം. ജോൺ പണിക്കർ

# സർഗ്ഗാത്മരചനയ്ക്ക് പുതിയ ദിശാബോധം




പൗരസ്ത്യ ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ സാംസ്കാരിക വിഭാഗം ഒക്ടോബർ 11 മുതൽ 13വരെ പള്ളം സെൻറ് പോൾസ് പള്ളിയിൽ സംഘടിപ്പിച്ച സാഹിത്യശില്പശാല സർഗ്ഗാത്മസാഹിത്യ രംഗത്തു പ്രവർത്തിക്കുന്നവർക്ക് പുതിയ ദിശാബോധം നൽകുന്ന ഒന്നായിരുന്നു. കഥ, കവിത, നോവൽ, നിരൂപണം എന്നീമേഖലകളിൽ രചനാ പരിശീലനം നൽകാൻ ശില്പശാല ഉപകരിച്ചു. പ്രശസ്ത സാഹിത്യകാരന്മാരുടെ മാർഗ്ഗനിർദ്ദേശം രചനകൾക്ക് പിൻബലമേകി. വിവിധ ഭദ്രാസനങ്ങളിൽ നിന്നു കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുമായി സാഹിത്യതല്പരരായ മുപ്പത്തിരണ്ട് യുവാക്കളും മൂന്നു യുവതികളുമാണ് ശില്പശാലയിൽ പങ്കെടുത്തത്.

ഒക്ടോബർ 11 വെള്ളിയാഴ്ച ഉച്ചയ്ക്കുശേഷം രജിസ്ട്രേഷൻ ആരംഭിച്ചതോടെ ശില്പശാലയ്ക്ക് തുടക്കമായി. 2.30 ന് സെൻറ് പോൾസ് ഓഡിറ്റോറിയത്തിൽ ഉദ്ഘാടന സമ്മേളനം ആരംഭിച്ചു. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ഡോ.കെ.എം.ജോർജ് അധ്യക്ഷത വഹിച്ചു. ക്യാമ്പ് ഡയറക്ടറും യുവജന പ്രസ്ഥാനം റീജിയണൽ സെക്രട്ടറിയുമായ ഡോ. സിബി തരകൻ അതിഥികൾക്ക് സ്വാഗതം ആശംസിച്ചു. പ്രശസ്ത സാഹിത്യനിരൂപകനായ ഡോ.കെ.എം. തരകൻ ശില്പശാല ഉദ്ഘാടനം ചെയ്തു. യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. ജോബ്സൺ കോട്ടപ്പുറത്ത്, ട്രഷറാർ ജോസഫ് ജോസഫ് എന്നിവർ പ്രസംഗിച്ചു.

## ജൂബിലി വരിക്കാരെ സമ്പാദിച്ചു തന്നവർ

മലങ്കര സഭയുടെ സുവർണ്ണ ജൂബിലി പ്രമാണിച്ച് മാസികാ ബന്ധുക്കൾ അഞ്ചും അതിൽ കൂടുതലും വരിക്കാരെ ചേർത്തവരുടെ ലിസ്റ്റാണ് ചുവടെ ചേർക്കുന്നത്.

1. ഫാ. പി.സി. ജോൺ ചെങ്ങമനാട്
2. കെ.യു. ജോൺ കാഞ്ഞിരപ്പള്ളി
3. ഫിലിപ്പ് M.A. വെള്ളിക്കുളങ്ങര
4. മാത്യു M പവിത്രേശ്വരം
5. വത്സമ്മ മാത്യു, നരിയാപുരം
6. പി.സി. ചാക്കോ , തെളിയൂർ
7. ജയിംസ് മാത്യു, പുറമറ്റം
8. റ്റി. വി. ജേക്കബ് ബോംബെ
9. പി.വി. തോമസ്, തിരുമല
10. വൈ. ജോർജ്ജ്, വട്ടിയൂർകാവ്
11. വി.ജി. ജോർജ്ജ്, കൈപ്പറ്റ
12. സജുമോൻ, തീയാടിക്കൽ
13. റ്റി. ഡി. മത്തായി കുട്ടി, മണിയാർ
14. കെ.പി. ജോരജ്ജ്, കൈപ്പട്ടൂർ
15. രാജു വർഗ്ഗീസ്, അലഹബാദ്
16. വൈ. ദാനിയേൽ, അംബർനാഥ്
17. ജോർജ്ജ് കെ. ജോൺ, താന
18. ഫിലിപ്പ് മാത്യു, കരിംബാ
19. തോമസ് വർഗ്ഗീസ്, വട്ടിയൂർകാവ്
20. ഉമ്മൻ പണിക്കർ പി, ഫരീദാബാദ്
21. കെ.പി. പീറ്റർ, ഷൊർണ്ണൂർ
22. ഫാ. പി.ഒ. ജോൺസൺ, ഗാളിയോർ
23. ഒ.ജി. മത്തായി, താനാ, ബോംബെ
24. ജോർജ് സഖറിയാ, തെക്കേമല, കോഴഞ്ചേരി
25. എം. എം. മാത്യു, ജഗദൽപ്പൂർ
26. വർഗ്ഗീസ് ജോസഫ്, കോട്ടയം
27. എം.ജി. കോശി, കളമശ്ശേരി
28. പി.ജി. ദാനിയേൽ, ആലപ്പുഴ
29. ജി. അബ്രഹാം, പെരുമ്പുഴ. കൊല്ലം
30. എം.കെ. വർഗ്ഗീസ്. അറുനൂറ്റിമംഗലം

(തുടരും)



സിംഗപ്പൂർ ഓർത്തഡോക്സ് പള്ളി വികാരിയായി നിയമിതനായ റവ. ഫാ. ഏബ്രഹാം ഉമ്മൻ

(വിനയൻ അച്ചൻ)



## For Favours Received







Samuel, Amichakary

ഒരു വിശ്വാസി



ലണ്ടൻ യൂണിവേഴ്സിറ്റിയുടെ സൈക്യാറ്ററി വിഭാഗത്തിൽ കൺസൾട്ടൻറായ വള്ളക്കാലിൽ ഡോ.വി.എം. മാത്യു, മഹാത്മാ ഗാന്ധി യൂണിവേഴ്സ്റ്റിയിൽ ഓണററി വിസിറ്റിംഗ് പ്രൊഫസറായി നിയമിതനായി. ഡോ. മാത്യു നവംബർ 18-ാം തീയതി ചാർജെടുത്തു.

### ഒന്നാംസ്ഥാനം

മൈലപ്ര സെൻറ് ജോർജ് ഓർത്തഡോക്സ് ഇടവകയിലെ ഇടക്കര സെൻറ് മേരിസ് സൺഡേസ്കൂളിലെ ജിത്തു തോമസ് ബാലസമാജത്തിൻെറ അഖിലമലങ്കര സംഗീത മത്സരത്തിൽ ജൂനിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കി. ഈ യൂണിറ്റിലെ 7-ാം ക്ലാസ് വിദ്യാർത്ഥിയാണ് ജിത്തു.

# പ. പരുമല തിരുമേനി - ക്രിസ്തു സാന്നിദ്ധ്യം സാക്ഷ്യമാക്കിയ പരിശുദ്ധൻ

ഫാ. ചെറിയാൻ റ്റി. സാമുവേൽ, കോഴഞ്ചേരി

മൂന്നു സന്യാസി സഹോദരന്മാർ എല്ലാ വർഷവും വി.അന്തോനിയോസിനെ സന്ദർശിക്കുക പതിവായിരുന്നു. രണ്ടുപേർ ചോദ്യങ്ങൾ ചോദിക്കും, ഒരാൾ മൗനം അവലംബിക്കും. ഒരു വേളയിൽ അന്തോനിയോസ് ആ സന്യാസിയോട് ചോദിച്ചു.

"താങ്കൾമാത്രം എന്താണിങ്ങനെ മൗനം പാലിക്കുന്നത്?

മറുപടി "എന്റെ ആഗമനോദ്ദേശം എനിക്ക് അങ്ങയെ ഒന്നു കാണുകമാത്രം."

സാന്നിദ്ധ്യവും ദർശനവുമാണ് പൗരസ്ത്യ ആദ്ധ്യാത്മികതയുടെ കാതൽ, പരിശുദ്ധ പരുമല തിരുമേനി നമുക്കൊരു സാന്നിദ്ധ്യമാണ്. ക്രിസ്തുനാഥന്റെ സാന്ദ്രവും മധുരവുമായ സാന്നിദ്ധ്യം. യേശുവിന്റെ സജീവ സാന്നിദ്ധ്യം മലങ്കരയ്ക്ക് ദൈവം ദാനം ചെയ്തു ആ ധന്യാത്മാവിലൂടെ.

പത്തൊൻപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലാണ് ആ പ്രകാശം ഉദയം ചെയ്തത്. വ്രതനിഷ്ഠയുടെ തപശ്ശുദ്ധി ആ പ്രകാശത്തിന്റെ സാന്ദ്രത വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. വ്രതാനുഷ്ടാനത്തിന്റെ അഗ്നികുണ്ഠത്തിൽ സ്വശരീരം ഹോമിച്ചുകൊണ്ട് ആകാശത്തെ ഉജ്ജ്വലമാക്കിയപ്പോൾ ആ പ്രകാശം മലങ്കരയാകെ പരന്നു, പ്രകാശവേഗത്തിൽ തന്നെ. അജ്ഞാനാന്ധകാരത്തെ നീക്കുന്ന ജ്യോതിസായി, മനം തകർന്നവർക്കാശ്വാസമായ കുളിർകാറ്റായി, സാമൂഹ്യദുഷിപ്പുകളെ എരിയുന്ന തീച്ചൂളയായി, വിശ്വാസ വൈപരീത കൊടുങ്കാറ്റിനെ തടഞ്ഞു നിർത്തുന്ന ആജ്ഞാശക്തിയായി .................

ചരിത്രം കണ്ടിട്ടുള്ളതിൽവച്ചേറ്റവും വലിയ വിപ്ലവകാരിയെ നാം യേശുവിൽ കാണുന്നു. യഹൂദമത സമൂഹത്തിന്റെ ദുഷിച്ച മാമൂലുകൾക്കെതിരെ കാലത്തിന്റെ ശൂന്യവേളയിൽ ആഞ്ഞടിച്ചകൊടുങ്കാറ്റായി. ഈ ദൗത്യം ഏറ്റെടുത്ത നിശ്ശബ്ദ വിപ്ലവകാരിയെയാണ് പത്തൊൻപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പരുമല എന്ന കൊച്ചുഗ്രാമത്തിൽ നാം ദർശിക്കുക. ഗലീലിയുടെ പ്രദേശത്ത് മതമേധാവിത്വത്തിന്റെ, കപടഭക്തിയുടെ വക്താക്കളെ മനുഷ്യത്വത്തിലധിഷ്ഠിതമായ നിലപാടുകൊണ്ട് നേരിട്ട യേശുവിനെപോലെ. താൻ ജീവിച്ച കാലഘട്ടത്തിൽ ഉച്ചാവസ്ഥയിലായിരുന്ന തീണ്ടൽ തൊടീൽ തുടങ്ങിയ സാമുഹ്യദുഷിപ്പുകൾക്കെതിരെ ക്രിസ്തീയ സ്നേഹത്തിന്റെ പടവാളുയർത്തി കൊണ്ട് യേശുവിന്റെ കരങ്ങൾ ഇന്നും പ്രവർത്തിക്കുന്നു എന്നു ലോകത്തിനു കാട്ടി. സാമൂഹ്യമായി ചവിട്ടിമെതിക്കപ്പെട്ടിരുന്ന ജനസമൂഹത്തിന് ജീവിക്കുന്ന യേശുവിന്റെ ആശ്വസിപ്പിക്കുന്ന കരത്തെ തന്നിലൂടെ നീട്ടിക്കൊടുത്തു ആ പുണ്യപിതാവ്. തീണ്ടൽ തൊടീൽ നിലനിന്ന കാലഘട്ടത്തിൽ പുലയരെയും പറയരെയും സംരക്ഷിക്കുവാനും അവർക്കു നേരെ കാലം കൊട്ടിയടച്ചിരുന്ന വിദ്യാഭ്യാസത്തിന്റെ വാതായനങ്ങൾ അവർക്കായി തുറന്നിടുവാനും ആ സാമൂഹ്യപരിഷ്കർത്താവിന് സാധിച്ചു.

## മതിൽക്കെട്ടിലൊതുങ്ങാത്ത ഗുരു

തന്നിലെ ഗുരു, ഗുരുശിഷ്യബന്ധത്തിന് പുതിയ മാനങ്ങൾ നൽകി. തന്റെ വായിൽനിന്നും വന്നതിലുപരി ആ ജീവിതത്തിൽനിന്നും ശിഷ്യന്മാർ പഠിച്ചു. വാസ്തവത്തിൽ അവർ മറ്റൊരു ഗുരുവിങ്കലേക്ക് നയിക്കപ്പെടുകയായിരുന്നു. യേശു എന്ന ശ്രേഷ്ഠഗുരുവിലേക്ക്. അന്ധകാരത്തിൽനിന്ന് പ്രകാശത്തിലേക്കുതന്നെ. ശിഷ്യഗണങ്ങൾ സെമിനാരിയുടെ നാലു കെട്ടിൽ ഒതുങ്ങിയിരുന്നില്ല. നാടിന്റെ നാനാഭാഗങ്ങളിൽ അനേകായിരങ്ങൾ ആ ഗുരുവിന്റെ ശിഷ്യത്വം മനസാ സ്വീകരിച്ചിരുന്നു. മതിൽ കെട്ടിലൊതുങ്ങാത്ത ഈ ഗുരുവിന്റെ പ്രവർത്തനങ്ങൾ വിദ്യാഭ്യാസ ലോകത്ത് മാറ്റത്തിന്റെ കൊടുങ്കാറ്റു അടിച്ചു. ഈ കൊടുങ്കാറ്റ് വിദ്യാനിഷേധത്തിന്റെ വാതായനങ്ങൾക്ക് ഇളക്കം തട്ടിച്ചു. നിഷേധിക്കപ്പെട്ടവയിലേക്ക് വിദ്യാവാതിലുകൾ തുറക്കപ്പെടാൻ തുടങ്ങി.

## സാത്താനെ പായിക്കുന്ന ആജ്ഞാശക്തി

ക്രിസ്തു സാന്നിദ്ധ്യത്തിന്റെ പ്രഭാപൂരം പൈശാചികശക്തികൾക്ക് എരിയുന്ന തീച്ചൂളയായിരുന്നു. ഇത് രണ്ട് ദൗത്യമാണ് ചെയ്തിരുന്നത്. ഒന്നാമത് പിശാചിനെ പായിക്കുക രണ്ടാമത് പിശാചുബാധിതനെ ദൈവീക പ്രകാശത്തിലേക്ക് നയിക്കുക ഈ ആജ്ഞാശക്തിയിലേക്ക് ആധുനികമനഃശാസ്ത്രത്തിനോ, കൗൺസിലിംഗിനോ ഇന്നും കടന്നുചെല്ലാൻ കഴിഞ്ഞിട്ടില്ലെന്നതാണ് വാസ്തവം. കാരണം ഈ ആജ്ഞാശക്തിയുടെ ഉറവിടം ലൈബ്രറികളായിരുന്നില്ല, വ്രതനിഷ്ഠയുടെ അഗ്നിശാലകളിലൂടെയുള്ള അവിടുത്തെ ആത്മീയ യാത്രയിൽ സീനായ് തപസ്ഥലികളിൽവച്ച് ദൈവത്താൽ നൽകപ്പെട്ടവയായിരുന്നു. ആധികാരികമായ ഈ ആഞ്ജാശക്തി സാത്താന്റെ കോട്ട കൊത്തളങ്ങൾക്ക് ഇളക്കം തട്ടിച്ചു.

## സമ്പൂർണ്ണസൗഖ്യത്തിന്റെ വരദാനം

ദൈവം തന്നെയേൽപ്പിച്ച മറ്റൊരു വരദാനമായിരുന്നു രോഗസൗഖ്യം. പരസ്യകോലാഹലങ്ങളുടെ കൊടിതോരണങ്ങളില്ലാതെ, വൈകാരീക ഇളക്കങ്ങളുടെ പൊടിപടലങ്ങളില്ലാതെ ദൈവീക സൗഖ്യം അനവരതമായി ചൊരിയപ്പെട്ടുകൊണ്ടിരുന്നു ആ ധന്യാത്മാവി

ആ ധന്യാത്മാവിലൂടെ - വികാരത്തിൻെറ വേലിയേറ്റത്തിലല്ല, മിണ്ടാതിരുന്ന് ദൈവത്തെ അറിഞ്ഞുകൊണ്ടിരുന്ന ജനസമൂഹത്തിൻെറ ശാന്തതീരങ്ങളിലേക്ക് യേശുവിൻെറ സൗഖ്യം നൽകുന്ന കരങ്ങൾ നീണ്ടിരുന്ന അനേകായിരങ്ങളിലേക്ക്. സമ്പൂർണ്ണ സമർപ്പണത്തിൻെറ നറുമണം ഇതാ മലങ്കരയാകെ പരക്കുന്നു.

തുമ്പമൺ പ്രദേശത്ത് മസൂരിരോഗം പടർന്നു പിടിച്ചു. ചികിത്സാസമ്പ്രദായങ്ങളുടെ അപര്യാപ്തത അനേകരുടെ ജീവനൊടുക്കി. ഈ ദൈവദൂതൻ തുമ്പമണ്ണിലേക്ക് കുതിച്ചു. ഒരു കൊടുങ്കാറ്റുപോലെ ഏകാന്തവാസത്തിൻെറ സിംഹാസനംവിട്ടു ജനദുരിതങ്ങളേറ്റു വാങ്ങാനുള്ള പുറപ്പാട്. ശുശ്രൂഷിക്കപ്പെടാനല്ല ശുശ്രൂഷിക്കാൻതന്നെ. തുമ്പമണ്ണിൽ ആഞ്ഞടിച്ച താൻെറ പ്രാർത്ഥനയുടെയും ശുശ്രൂഷയുടെയും വൻതിരമാലകൾ ആ മസൂരിഭീകരനെ ഏറ്റുവാങ്ങി കൊണ്ടുപോയി. എങ്ങോട്ടെന്നറിയില്ല.

## ഉപസംഹാരം

ക്രിസ്തുസാന്നിദ്ധ്യം സാക്ഷ്യമാക്കിയ ഈ മഹാത്മാവ് സാക്ഷ്യം എന്ന വിഷയത്തെ ഇന്നു പുനർനിർവചിക്കുകയാണ്. നാൽക്കവലകളിൽനിന്നും [illegible]ന്നില്ലാതെ ഘോരഘോരം പ്രസംഗിച്ചോ മതിലുകളിന്മേൽ വേദവാക്യങ്ങൾ എഴുതിവച്ചോ മാത്രം സാക്ഷ്യത്തിൽ സംതൃപ്തി അടയുന്നവർക്കൊരു പാഠമായ താൻ സാക്ഷ്യത്തെ ജീവിതമാക്കിക്കൊണ്ട് പുതിയ സമവാക്യമെഴുതി. സാക്ഷ്യം ജീവിതമാക്കിയ താപസൻ ജീവിക്കുന്നത് ക്രിസ്തുവായി. അപ്പോഴാണ് ആവശ്യക്കാർക്ക് യേശുവിനെ എത്തിച്ചുകൊടുക്കുക എന്ന അടിസ്ഥാന ക്രിസ്തീയദൗത്യം ഏറ്റെടുക്കുന്നതിന് തനിക്ക് സാധിച്ചത്. സുവിശേഷം ഈ ദൗത്യം ഏറ്റെടുക്കലാണ് എന്നറിയുമ്പോൾ ഭാരതസുവിശേഷീകരണത്തിൻെറ പോയ പാതകൾ വിമർശനാത്മകമായി വിശകലനം ചെയ്യേണ്ടിവരുന്നു. സുവിശേഷം ക്രിസ്തുസാന്നിദ്ധ്യവും ക്രിസ്തുവിനെ കൊടുക്കലുമാണ്. ഈ വെല്ലുവിളി ആര് ഏറ്റെടുക്കും?

## ഭിലായി സെമിനാരിയിലേക്ക് അപേക്ഷ ക്ഷണിക്കുന്നു.

ഭിലായി ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ മൂന്നാമത്തെ ബാച്ചിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. മിനിമം വിദ്യാഭ്യാസ യോഗ്യത ഗ്രാജ്വേഷൻ ആയിരിക്കും. ബാഹ്യകേരള പ്രദേശങ്ങളിൽനിന്നുള്ളവർക്കായിരിക്കും മുൻഗണന. താല്പര്യമുള്ളവർ The Registrar, Orthodox Theological Seminary, Post Box No, 24, Bhilai, Madhya Pradesh (M.P) എന്ന വിലാസത്തിൽ എഴുതി ആവശ്യപ്പെട്ടാൽ അപേക്ഷാ ഫോറം ഉടനെ അയച്ചു തരുന്നതാണ്. അപേക്ഷാഫാറം പൂരിപ്പിച്ച് 1997 ജനുവരി 20-ാം സെമിനാരി ഓഫീസിൽ ലഭിക്കത്തക്കവിധം തപാലിൽ അയയ്ക്കേണ്ടതാണ്.

## "നാല് സുവിശേഷങ്ങൾ"

ഡെമി ഫോൾഡ് 1/4 സൈസ് 320 പുറങ്ങൾ വില 90 രൂപ.

കായംകുളത്ത് പീലിപ്പോസ് റമ്പാൻ 1807 ൽ, അരാമെയ്ക് സുറിയാനിയിൽനിന്ന് നേരിട്ട് മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയതും 1811 -ൽ ബോംബെ ക്യൂറിയർ പ്രസ്സിൽനിന്നും അച്ചടിച്ച് പ്രസിദ്ധീകരിച്ചതും, ഒന്നാമത്തെ മലയാള ഗദ്യ പുസ്തകവുമായ "നാല് സുവിശേഷങ്ങൾ" എന്ന ഗ്രന്ഥത്തിന്റെ പുനഃപ്രസിദ്ധീകരണം 185 വർഷങ്ങൾക്ക് ശേഷം സാധ്യമായിതീർന്നു.

വിശദവിവരങ്ങൾക്ക് എഴുതുക:

പി.വി. മാത്യു, ജെന്നിവല്ല, ബാനർജി റോഡ്,
എറണാകുളം നോർത്ത്,കൊച്ചി - 682 018
(കേരള സ്റ്റേറ്റ്)



## ക്വിസ് ടൈം

അജോ എം. പി.

1. "ഹവ്വാ" എന്ന പേരിന്റെ അർത്ഥം?
2. ആദാമിന്റെ ആയുഷ്കാലം?
3. നോഹപെട്ടകം പണിയാൻ ഉപയോഗിച്ച മരം?
4. നോഹയുടെ പെട്ടകം ഉറച്ച പർവ്വതം?
5. ജനതകളുടെ മാതാവ്?
6. ഏശാവിന്റെ മറ്റൊരു പേര്?
7.'ദാൻ' പട്ടണത്തിന് പണ്ട് ഉണ്ടായിരുന്ന പേര്?
8. ഫിലേമോന്റെ ഭാര്യയുടെ പേര്?
9. വി. മത്തായിയുടെ സുവിശേഷത്തിൽ എത്ര അദ്ധ്യായങ്ങളുണ്ട്?
10. പുനരുത്ഥാനം ഇല്ല എന്ന് പറയുന്നവർ?
11. തബീഥായെ ഉയർപ്പിച്ച അപ്പോസ്തലൻ?

## ഉത്തരങ്ങൾ

1. ജീവനുള്ളവർക്കെല്ലാം മാതാവ് - ഉൽപത്തി ( 3:20)
2. 930 വർഷം - ഉൽപത്തി 5:5
3. ഗോഫർ - ഉൽപ്പത്തി 6:14
4. അരരാത്ത് - ഉൽപത്തി 8:4
5. സാറ - ഉൽപ്പത്തി 17 :16
6. ഏദോം - ഉൽപത്തി 25:30
7. ലയിശ് - ന്യായാധിപന്മാർ 18:29
8. അപ്പിയെ - ഫിലേമോൻ 1:2
9. 28
10.സദൂക്യർ - വി. മത്തായി 22:23
11. വി. പത്രോസ് - അപ്പോ. പ്ര. 9:40

## നിര്യാതയായി

മലങ്കരസഭാ മാസിക ചീഫ് എഡിറ്റർ ഫാ. ഡോ. ജേക്കബ് കുര്യന്റെ മാതാവ്, കോത്തല മണ്ണാത്തിപ്പാറയ്ക്കൽ പരേതനായ ചാക്കോ കുര്യന്റെ പത്നി, അന്നമ്മ (90) നവംബർ രണ്ടാം തീയതി നിര്യാതയായി. നെടുമാവ് സെന്റ് പോൾസ് പള്ളിയിൽ നടന്ന സംസ്കാര ശുശ്രൂഷയ്ക്ക് മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഈവാനിയോസും മാത്യൂസ് മാർ സേവേറിയോസും മുഖ്യകാർമ്മികത്വം വഹിച്ചു. മലങ്കര സഭാ മാസികയ്ക്കുവേണ്ടി മാനേജർ ഫാ. റ്റി. ജി. സഖറിയാ റീത്തു സമർപ്പിച്ചു. പരേതയുടെ മറ്റു മക്കൾ എം. കെ. കുറിയാക്കോസ് (റിട്ട. ഹെഡ്മാസ്റ്റർ), എം. കെ. മാത്യു (ആരോഗ്യ വകുപ്പ് റിട്ട. ഉദ്യോഗസ്ഥൻ), എലിയാമ്മ ജേക്കബ്. ജാമാതാവ് മണർകാട് ഈരച്ചേരിൽ കെ.വി.ജേക്കബ് (കെ. എസ്. ആർ. ടി. സി റിട്ട. ഉദ്യോഗസ്ഥൻ)

# സണ്ടേസ്കൂൾ വാർത്തകൾ

## അദ്ധ്യാപക പരിശീലന ക്യാമ്പുകൾ:-

എല്ലാ ഭദ്രാസനങ്ങളിലെയും വാർഷിക പരിപാടികളിൽ പെട്ട ഒന്നാണ് അധ്യാപകപരിശീലന ക്യാമ്പ്. ഒരു സണ്ടേസ്കൂളിൽനിന്നും രണ്ടുപേരെയെങ്കിലും ക്യാമ്പുകളിലേക്ക് അയയ്ക്കണമെന്നാണ് നിബന്ധന. പാഠ്യവിഷയങ്ങളെക്കുറിച്ചും, അദ്ധ്യാപനത്തിന്റെ സാങ്കേതികതകളെക്കുറിച്ചും, ബാല മന:ശാസ്ത്രത്തെ സംബന്ധിച്ചും ഉള്ള ക്ലാസുകൾ അധ്യാപകർക്ക് അത്യന്തം പ്രയോജനപ്രദമാണ്. കഴിഞ്ഞ ഓണാവധിക്കാലത്ത് കോട്ടയം ഭദ്രാസനവും, ഒക്ടോബറിൽ കൊല്ലം, തുമ്പമൺ, ചെങ്ങന്നൂർ, നിരണം, കോട്ടയം സെൻട്രൽ, കണ്ടനാട് ഭദ്രാസനങ്ങളും വിജയപ്രദമായി ക്യാമ്പു നടത്തി. തിരുവനന്തപുരം ഭദ്രാസനം ക്രിസ്തുമസ് അവധിക്കാലത്ത് കുണ്ടറ വലിയപള്ളിയിൽവച്ചു നടത്തുവാൻ നിശ്ചയിച്ചിട്ടുണ്ട്.

## 1997 ലെ ജീവകാരുണ്യദിനം:

ജനുവരി 19-ാം തീയതി ഞായറാഴ്ച ജീവകാരുണ്യ ദിനമായി എല്ലാ സണ്ടേ സ്കൂളുകളും ആചരിക്കേണ്ടതാണ്. അന്നത്തെ സ്തോത്രകാഴ്ച കേരളത്തിനു വെളിയിലുള്ള ഒരു ബാലഭവനത്തിനു നൽകുന്നതാണ്. ബാലഭവനത്തിന്റെ വിശദവിവരങ്ങൾ പിന്നാലെ അറിയിക്കുന്നതാണ്. കഴിഞ്ഞ മൂന്നു വർഷങ്ങളിൽ കേരളത്തിലെ ആതുരാലയങ്ങൾക്കാണ് സ്തോത്രകാഴ്ച നൽകിയിട്ടുള്ളത്. ഓരോ വർഷവും തുക വർദ്ധിച്ചു വരുന്നു എന്നുള്ളതിനാൽ സന്തോഷവും പാരിതാർത്ഥ്യവുമുണ്ട്. ഈ വർഷം ഒ. എസ്. എസ്. എ. ഇ. ഹോൾ എന്ന പേരിൽ ഒരു വിശാലമായ മുറി തെരഞ്ഞെടുക്കുന്ന ബാലഭവനത്തിന് കൊടുക്കാമെന്നാണ് പ്രതീക്ഷ. കേരളത്തിനു വെളിയിലുള്ള എല്ലാ സണ്ടേസ്കൂളുകളും ജീവകാരുണ്യദിനം ആചരിക്കുമെന്നു പ്രതീക്ഷിക്കുന്നു.

## എസ്.എസ്.എൽ.സി അവാർഡ്

ഓരോ വർഷവും സണ്ടേസ്കൂൾ വിദ്യാർത്ഥികളിൽ നിന്നു എസ്. എസ്. എൽ. സി പരീക്ഷയിൽ ഏറ്റവും കൂടുതൽ മാർക്കു കരസ്ഥമാക്കുന്ന വിദ്യാർത്ഥിക്ക് ആയിരം രൂപായുടെ കാഷ് അവാർഡ് സണ്ടേസ്കൂൾ പ്രസ്ഥാനം നൽകുന്നുണ്ട്. ആ വിദ്യാർത്ഥിയെ തെരഞ്ഞെടുക്കുവാൻ തക്കവണ്ണം ഭദ്രാസന ഡയറക്ടർമാർ അവരവരുടെ ഭദ്രാസനത്തിൽ 1996 -ലെ പരീക്ഷയിൽ ഏറ്റവും കൂടുതൽ മാർക്കു വാങ്ങിയ വിദ്യാർത്ഥിയുടെ പേരും മേൽവിലാസവും സാക്ഷ്യപെടുത്തിയ എസ്. എസ്. എൽ. സി മാർക്ക് ലിസ്റ്റും ഡിസംബർ 31 -ന് മുമ്പ് കേന്ദ്ര ഓഫീസിൽ എത്തിക്കേണ്ടതാണ്.

ഡയറക്ടർ ജനറൽ
ഫാദർ. റ്റി.ജെ. ജോഷ്വ

## അധ്യാപക പരിശീല ക്യാമ്പ്

തുമ്പമൺ ഭദ്രാസന സണ്ടേസ്കൂൾ അധ്യാപക പരിശീലന ക്യാമ്പ് നരിയാപുരം സെൻറ്.പോൾസ് ഹൈസ്കൂളിൽ ഒക്ടോ. 19, 20, 21 തീയതികളിൽ നടന്നു. ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ക്യാമ്പ് ഉൽഘാടനം ചെയ്തു. ഫാ. ഡാനിയേൽ എൻ. വറുഗീസ്, ഫാ. കെ. ജെ. ഗബ്രിയേൽ, ഫാ. എം. ഒ. ജോൺ, ഫാ. ജോൺ തോമസ്, ഫാ. റ്റി.ജി.ഗീവർഗീസ്, കെ. എം. മാണി, സാം. വി. ഡാനിയേൽ എന്നിവർ ക്ലാസുകൾ എടുത്തു. റ്റി. ജോർജുകുട്ടി, ശ്രീമതി നിർമ്മല റജി എന്നിവർ ഗാനപരിശീലനവും, ഫാ. ജോർജ് വറുഗീസ് ഫാ. ജോൺ പീറ്റർ ഫാ. തോമസ് കെ. ചാക്കോ എന്നിവർ ക്വിസ് മത്സരവും സ്കറിയാ മാസ്റ്റർ മോഡൽ ക്ലാസും നയിച്ചു. ഭദ്രാസന ഡയറക്ടർ ഈ.വി.ഏബ്രഹാം, തുമ്പമൺ, ഡി. ഇൻസ്പെക്ടർ കെ. എൻ. തോമസ് എന്നിവർ നേതൃത്വം നല്കിയ ക്യാമ്പിൻെറ സമാപന സമ്മേളനത്തിൽ യൗസേബിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷം വഹിച്ചു. ഫാ. സി.വി.മാത്യൂസ്, ഫാ കെ. വി. പോൾ സി. ജോർജ് കൈപ്പട്ടൂർ എന്നിവർ ആശംസകൾ നേരുകയും ചെയ്തു. രാജൻ ജോർജും, ശ്രീമതി ഗ്രേസി വറുഗീസും ക്യാമ്പ് ലീഡേഴ്സ് ആയിരുന്നു.

## അമേരിക്കൻ ഭദ്രാസന സണ്ടേസ്കൂൾ

അമേരിക്കൻ ഭദ്രാസന Eastern Zone ഭാരവാഹികളുടെയും, Curriculam Commitee യുടെയും ഏകോപിച്ചുള്ള യോഗം, ഇടവക മെത്രാപ്പോലീത്താ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ന്യൂയോർക്കിലുള്ള ഭദ്രാസന കേന്ദ്രത്തിൽ വച്ചും, ഫിലാഡൽഫിയ ഏറിയായിലെ അദ്ധ്യാപക സമ്മേളനം സെൻറ് തോമസ് സെൻററിൽവച്ചും ബാൾട്ടിമൂർ, വാഷിംഗ്ടൺ ഏറിയാ സമ്മേളനം സെൻറ് ഗ്രിഗോറിയോസ് ദേവാലയത്തിൽവച്ചും, ന്യൂജേഴ്സി ഏറിയാ സമ്മേളനം Burgen field ലുള്ള സെൻറ് സ്റ്റീഫൻസു പള്ളിയിൽ വച്ചും നടന്നു. ഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടർ വെരി. റവ.തോമസ് പി. മുണ്ടുകുഴി കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ നടന്ന ഏറിയാ സമ്മേളനങ്ങളിൽ ഫാ. എം.കെ. കുറിയാക്കോസും, ഡോ. രാജു വറുഗീസും തോമസ് കുര്യനും ക്ലാസുകളെടുത്തു. കോരമാണി, ജോർജു മാത്യു, ഡോ. ശാമുവേൽ ഫിലിപ്പ് എന്നിവരായിരുന്നു സമ്മേളനങ്ങൾ കോ ഓർഡിനേറ്റു ചെയ്തത്. ഭാവി പ്രവർത്തനങ്ങൾക്കുള്ള പദ്ധതികളും പ്രസ്തുത സമ്മേളനങ്ങൾ ചർച്ച ചെയ്തു തീരുമാനമെടുത്തിട്ടുണ്ട്. ഈ വർഷത്തെ 'TALENT SHOW' ന്യൂയോർക്കിൽവച്ച് പൂർവ്വാധികം ഭംഗിയായിനടത്തി. Dr. Alex Thomas ആയിരുന്നു Co.Ordinator. റവ.ഡോ. കെ.കെ.കുറിയാക്കോസ് ആണ് Curriculam Committee Co-ordinator.



# വാർത്തകൾ വാർത്തകൾ വാർത്തകൾ



## ജൂബിലി ആഘോഷിച്ചു

അമേരിക്ക: സൈറക്യൂസിലെ സെ.തോമസ് ഓർത്തഡോക്സ് ഇടവക സ്ഥാപിതമായതിന്റെ 25 വർഷം തികയുന്ന ജൂബിലി ആഘോഷപൂർവ്വം ഇടവക കൊണ്ടാടി. ഇടവക മെത്രാപ്പോലീത്താ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. തുടർന്നു ചേർന്ന സമ്മേളനത്തിൽ തിരുമേനി അദ്ധ്യക്ഷം വഹിച്ചു. കാതോലിക്കാബാവായുടെയും പ്രസിഡന്റ് ബിൽ ക്ലിന്റന്റെയും ആശംസകൾ ജോൺ കാപ്പിൽ വായിച്ചു. റവ. റ്റി. ഈ. കോശി, റവ. ജോൺ ജോസഫ്, റവ. റ്റി. കെ. ജോർജ്, റവ. പി. വി. ജോർജ്ജ്, റ്റി. എം. വർക്കി, തോമസ് നാടാവള്ളിൽ, ഏലിസാ കോശി എന്നിവർ ആശംസാ പ്രസംഗം നടത്തി. ജൂബിലി സ്മരണികയുടെ പ്രകാശനവും സമ്മേളനത്തിൽ വച്ച് നടത്തുകയുണ്ടായി. വികാരി ബ. തോമസ് മുണ്ടുകുഴി കോറെപ്പിസ്കോപ്പാ ഇടവകയുടെ ആരംഭം മുതൽ ഇരുപത്തഞ്ചു വർഷക്കാലം തുടർച്ചയായി അനുഷ്ഠിച്ച സേവനത്തിന്റെ സ്മരണക്കായി ഇടവക അദ്ദേഹത്തിനു പാരിതോഷികങ്ങൾ നൽകുകയുണ്ടായി. സമ്മേളനത്തിൽ വെ. റവ. തോമസ് പി. മുണ്ടുകുഴി കോറെപ്പിസ്കോപ്പാ സ്വാഗതവും ജെയിംസ് കാപ്പിൽ കൃതജ്ഞതയും ആശംസിച്ചു. അമേരിക്കയിൽ നിന്നും കാനഡായിൽനിന്നുമായി ധാരാളം ആളുകൾ ആഘോഷങ്ങളിൽ സംബന്ധിച്ചു.

## വാർഷിക സമ്മേളനം

സുൽത്താൻ ബത്തേരി ഭദ്രാസന മർത്തമറിയം സമാജത്തിന്റെ വാർഷിക സമ്മേളനം ഡിസംബർ 26, 27, 28 തീയതികളിൽ മാനന്തവാടി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടത്തുന്നു. കുര്യാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി, ഫാ.മത്തായി നൂറനാൽ, ഫാ. മത്തായി ഒ. ഐ. സി., ഫാ. കുര്യാക്കോസ് പൊട്ടയ്ക്കൽ, ഫാ. വി.എം. സ്കറിയ, റവ. പാണ്ടി പോൾ, റ്റി. ജെ. അലക്സാണ്ടർ (തിരുവനന്തപുരം), മിസസ് അക്കാമ്മ പോൾ, മറിയാമ്മ മാത്യൂസ് എന്നിവർ സമ്മേളനത്തിനു നേതൃത്വം നൽകും.

## അമേരിക്കൻ ഭദ്രാസന മർത്തമറിയം

അമേരിക്കൻ ഭദ്രാസന മർത്തമറിയം സമാജത്തിന്റെ വാർഷിക സമ്മേളനം ഒക്ടോബർ 12 ന് ഫിലാഡൽഫിയാ, സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ വച്ച് നടന്നു. ഭദ്രാസന മെത്രാപ്പോലീത്ത മാത്യൂസ് മാർ ബർണബാസ് തിരുമേനിയുടെ നേതൃത്വത്തിൽ നടന്ന സമ്മേളനത്തിൽ പതിനേഴ് ഇടവകകളിൽ നിന്ന് ഇരുനൂറിൽപരം സ്ത്രീകൾ സംബന്ധിച്ചു. വികാരി വെരി. റവ. ഡോ. മത്തായി കോർ എപ്പിസ്കോപ്പാ സമ്മേളത്തിൽ സന്ദേശമരുളി.

"പാശ്ചാത്യ സംസ്കാരത്തിൽ മാതാപിതാക്കളും മക്കളും തമ്മിലുള്ള ബന്ധം" എന്ന വിഷയത്തെ ആസ്പദമാക്കി. ഫാ. വറുഗീസ് ജോൺ, ഫാ. എം. സി ചെറിയാൻ എന്നിവർ പ്രസംഗിച്ചു. "നിങ്ങളുടെ മക്കളെ കോപിപ്പിക്കാതെ കർത്താ വിന്റെ ബാലശിക്ഷയിലും പത്ഥ്യോപദേശത്തിലും വളർത്തുവിൻ" (എഫേസ്യർ 6: 4) എന്ന വേദവാക്യം ഉദ്ധരിച്ചുകൊണ്ട് വറുഗീസ് ജോൺ അച്ചൻ പ്രസംഗിച്ചു. നാല്പതു വർഷത്തിലധികം, അമേരിക്കയിൽ സാമൂഹികവും അദ്ധ്യാത്മീയവുമായ സേവനമനുഷ്ഠിച്ചു കടന്നുപോയ വെരി. റവ. ഡോ. സൈമൺ കോർ എപ്പിസ്കോപ്പായുടെ ദേഹവിയോഗത്തിൽ സമാജാംഗങ്ങൾക്കുള്ള അനുശോചനം രേഖപ്പെടുത്തി.

സമാജം ജനറൽ സെക്രട്ടറി ലിസിയാമ്മ കുരുവിള റിപ്പോർട്ടും, ട്രഷറർ സരോജാ വർഗീസ് വരവു ചെലവു കണക്കുകളും അവതരിപ്പിച്ചു. അടുത്ത വർഷത്തേക്ക് ലിസ്സി കുരുവിള ജനറൽ സെക്രട്ടറി യായും, സോഫി തോമസ് ജോയന്റ് സെക്രട്ടറിയായും, സരോജ വർഗീസ് ട്രഷററായും, എലിസബത്ത് മാത്യു ആഡിറ്ററായും വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. സമാജം വൈസ് പ്രസിഡന്റ് ഫാ. ജേക്കബ് ഫിലിപ്പ് സമ്മേനത്തിന്റെ പരിപാടികൾ ആദ്യാവസാനം ക്രമീകരിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചു. അഭിവന്ദ്യ തിരുമേനിയുടെ സമാപന പ്രസംഗത്തോടും ആശീർവാദത്തോടുംകൂടി പരിപാടികൾ അവസാനിച്ചു.

## സ്മരണാഞ്ജലി

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ദേഹവിയോഗത്തിൽ വിവിധ ദേവാലയങ്ങളും സ്ഥാപനങ്ങളും സ്മരണാഞ്ജലി അർപ്പിച്ചു.

- പെങ്ങാമുക്ക് മാർ ബസേലിയോസ് മാർ ഗ്രിഗോറിയോസ് പള്ളിയുടെ അനുസ്മരണസമ്മേളനം 10-11 -96 ൽ നടന്നു. സ്മരണാഞ്ജലി പ്രമേയം പി. കെ ജയിംസ് കെ.യു. ജോൺസൺ എന്നിവർ സമർപ്പിച്ചു. വികാരി. ഫാ. അലക്സ് ചക്കാലയിൽ അധ്യക്ഷത വഹിച്ചു.

- തിരുവനന്തപുരം സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ പാരീഷ് ഫെലോഷിപ്പ് 13 -11 -96 ൽ കൂടിയ യോഗത്തിൽ സ്മരണാഞ്ജലി അർപ്പിച്ചു. ഫാദർ അലക്സാണ്ടർ വൈദ്യൻ, സി.കെ. കൊച്ചുകോശി IAS (റിട്ട.), വി.കെ.ചാക്കോ, പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, കമാൻഡർ എ. സി. മാമ്മൻ, കോശി. പി. ജോർജ്, റ്റി. കെ. ജോസഫ്, എം. സി തോമസ് എന്നിവർ പ്രസംഗിച്ചു.

- പാത്താമുട്ടം സ്ലീബാ പള്ളിയുടെ അനുസ്മരണ സമ്മേളനം 10 -11- 96 ൽ നടന്നു. വികാരി. ഫാ. ഡോ. ജേക്കബ് കുര്യൻ അധ്യക്ഷത വഹിച്ചു. പ്രൊഫ. എം.പി. ചാക്കോ, ജയിംസ് വി. മാത്തൻ എന്നിവർ പ്രസംഗിച്ചു.

## അനുശോചനം

കുവൈറ്റ് : അഹമ്മദി സെ.തോമസ് ഇടവക ഇടവകയിൽ മാർ പീലക്സിനോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ യോഗം ചേർന്ന് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി.

കുന്നംകുളം: ഭദ്രാസന യുവജന പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ പാറയിൽ സെ.ജോർജ് പള്ളിയിൽ പൗലൂസ് മാർ മിലിത്തിയോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ യോഗം ചേർന്ന് അനുശോചനം രേഖപ്പെടുത്തി.

ബിലായ്: കൽക്കട്ട ഭദ്രാസനത്തിൻെറ ആഭിമുഖ്യത്തിൽ ബിലായി എം.ജി. ചാപ്പലിൽ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ യോഗം ചേർന്ന് അനുശോചനം രേഖപ്പെടുത്തി.

മൈസൂർ: മൈസൂർ ഓർത്തഡോക്സ് പള്ളി ഇടവക വികാരി റവ. എം. ഫീലിപ്പോസ് കോറെപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ യോഗം ചേർന്ന് അനുശോചനം രേഖപ്പെടുത്തി.

പ. ബാവാ കാലം ചെയ്തതിനെ തുടർന്ന് എല്ലാ പള്ളികളും സ്ഥാപനങ്ങളും യോഗം ചേർന്ന് അനുശോചനം രേഖപ്പെടുത്തിയിട്ടുണ്ട്.

## ചാപ്പൽ ശിലാസ്ഥാപനം

പുതുക്കി പണിയുന്ന മാവേലിക്കര കൊച്ചിക്കൽ സെൻറ് മേരീസ് ചാപ്പലിൻെറ ശിലാസ്ഥാപനം മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി സെ. 22 -ാം തീയതി വി. കുർബ്ബാനയ്ക്കു ശേഷം നിർവഹിച്ചു. ഫാ. മത്തായി വിളനിലം , ഫാ. ജോസഫ് സാമുവേൽ, ഫാ. പി. ജോർജ്, ഫാ. നെൽസൺ ജോൺ എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി. കൊച്ചിയ്ക്കൽ, കെറ്റാർകാവ്, കല്ലുമല പുതിയ കാവ്, പത്തിച്ചിറ, ഈരേഴ എന്നീ പ്രദേശങ്ങളിൽ നിന്നും ഏതാണ്ട് 1500 ൽ പരം ആളുകൾ ശിലാസ്ഥാപന ചടങ്ങളിൽ സംബന്ധിച്ചു.

## ഫാ. മാത്യു വൈദ്യന് ധിഷണാ അവാർഡ്



കോട്ടയം: മികച്ച വൈജ്ഞാനിക - വേദഗ്രന്ഥകാരനുള്ള ഈ വർഷത്തെ ധിഷണാ അവാർഡ് പ്രമുഖ വേദശാസ്ത്രപണ്ഡിതനും ഹഗിയോസ് ഗ്രന്ഥ പരമ്പരയുടെ കർത്താവുമായ ഫാ. ഡോ. മത്യു വൈദ്യന് ലഭിച്ചു. അയ്യായിരം രൂപയും ശില്പവും പ്രശംസാ പത്രവും ഒക്ടോബർ 26 -ന് കോട്ടയം സോഫിയാ സെൻററിൽ നടന്ന ചടങ്ങിൽ ഡോ. സുകുമാർ അഴീക്കോട് സമ്മാനിച്ചു.



## പ്രത്യാശ കൗൺസലിംഗ് സെൻറർ

സോഫിയാസെൻററിൽ കൗൺസലിംഗ് പ്രവർത്തകരെ പരിശീലിപ്പിക്കുവാനുള്ള ആദ്യ ബാച്ചിൻെറ പഠനം ആരംഭിച്ചു. അടുത്ത ബാച്ച് ഏപ്രിൽ മാസത്തിൽ ആരംഭിക്കും. വിശദാംശങ്ങൾക്ക് ഡയറക്ടർ, പ്രത്യാശ കൗൺസലിംഗ് സെൻറർ, സോഫിയാ സെൻറർ, പി.ബി.നമ്പർ. 98, കോട്ടയം എന്ന വിലാസത്തിൽ ബന്ധപ്പെടുക.

എല്ലാ ആഴ്ചകളിലും ചൊവ്വ, ബുധൻ, വ്യാഴം ദിവസങ്ങളിൽ കൗൺസലിംഗിനുള്ള സൗകര്യവും ഉണ്ടായിരിക്കുന്നതാണ്. കൗൺസലിംഗ് ലഭിക്കുവാൻ ആഗ്രഹിക്കുവാൻ സോഫിയാ സെൻററുമായി (Ph. (481 - 566650) ബന്ധപ്പെടേണ്ടതാണ്.



മദ്ധ്യസ്ഥതാ സഹായത്തിന്
ശരീരസുഖവും മനസുഖവും ലഭിച്ചതിന്

സുരേഷ് ബാബു, സൗദി അറേബ്യ

# സഭാവിശ്വാസ പഠനപംക്തി

പുതിയ പംക്തി ആരംഭിക്കുന്നു

സഭാവിശ്വാസസംബന്ധമായ ഓരോ വിഷയത്തെക്കുറിച്ച് ഫാ. ഡോ. മാത്യു വൈദ്യൻ ഈ ലക്കം മുതൽ പഠനപംക്തി നയിക്കുന്നു-പ:

ചോദ്യം: നിങ്ങൾ രക്ഷിക്കപ്പെട്ടോ എന്ന് ചിലർ ചോദിക്കാറുണ്ട്. ഈ ചോദ്യത്തിന് ബൈബിൾ നല്കുന്ന ഉത്തരമെന്താണ്?

മൂന്ന് ഉത്തരങ്ങളാണ് ഈ ചോദ്യത്തിന് ബൈബിളിൽ കാണുന്നത്.

**1. ഞാൻ രക്ഷിക്കപ്പെട്ടു.**

എഫേസ്യർ 2: 8 "കൃപയാലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്".

**2. ഞാൻ രക്ഷിക്കപ്പെടുന്നു.**

1 കൊരിന്ത്യർ 1: 18 "ക്രൂശിൻെറ വചനം നശിച്ചു പോകുന്നവർക്ക് ഭോഷത്വവും രക്ഷിക്കപ്പെടുന്ന നമുക്കോ ദൈവശക്തിയും ആകുന്നു".

**3. ഞാൻ രക്ഷിക്കപ്പെടും.**

മർക്കൊസ് 13: 13. "എൻെറ നാമം നിമിത്തം എല്ലാവരും നിങ്ങളെ പകയ്ക്കും. എന്നാൽ അവസാനത്തോളം സഹിച്ചു നില്ക്കുന്നവൻ രക്ഷിക്കപ്പെടും".

എബ്രായർ. 9: 28. "... ക്രിസ്തുവും അങ്ങനെതന്നെ അനേകരുടെ പാപങ്ങളെ ചുമപ്പാൻ ഒരിക്കൽ അർപ്പിക്കപ്പെട്ടു തനിക്കായി കാത്തുനില്ക്കുന്നവരുടെ രക്ഷക്കായി അവൻ പാപം കൂടാതെ രണ്ടാമതു പ്രത്യക്ഷനാകും."

അതിനാൽ രക്ഷയുടെ അനുഭവത്തിൽ ഭൂതകാലും മാത്രമല്ല, വർത്തമാനകാലവും ഭാവികാലവുമുണ്ട്.

## • For Favours Received





Elsa Mary Mathew Kidangannoor





Joseph Mathew

Thankamma Thomas Kottayam





Annamma Koshy

Joy Deena Bilha

വി. യൂദാശ്ളീഹായുടെ മദ്ധ്യസ്ഥതയിൽ രോഗസൗഖ്യം പ്രാപിച്ചതിന് ഉപകാരസ്മരണ
M

**ഫാ. ചെറിയാൻ റ്റി. സാമുവേൽ**



തുമ്പമൺ ഭദ്രാസന ബാലികാ സമാജം വൈസ് പ്രസിഡൻറായി നിയമിതനായി.

6-ാം ചരമവാർഷികം

8-10-1996



## റവ. ഫാ. എൻ. ജെ. ശാമുവേൽ

ഈട്ടിമൂട്ടിൽ, വകയാർ, കോന്നി

"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ -
രീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം."

*Inserted by*

സന്തപ്ത കുടുംബാംഗങ്ങൾ

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ

## 21-ാം ഓർമ്മപെരുന്നാൾ 8-12-1996



**പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ**



Inserted by:
**Mrs. GRACY MATHEW**
New Jersey, U.S.A.

**Printed and published by Fr. T.G. Zacharia**
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor Rev. Dr. Jacob Kurian**